A

# MALAYALAM

# POETICAL ANTHOLOGY

OR

A COLLECTION OF EASY POEMS

AND

MORAL APHORISMS

COMPILED AND ANNOTATED

BY

**P. O. POTHAN**

Second Edition: 4,000 Copies

# പാഠമാല

അല്ലെങ്കിൽ

ചെറിയ കുട്ടികൾ മനഃപാഠമായി പഠിക്കേണ്ടിയ
സന്മാൎഗ്ഗോപദേശങ്ങൾ

(രണ്ടാം പതിപ്പു: 4,000 പ്രതികൾ)

MANGALORE
PRINTED AT THE BASEL MISSION PRESS
1879

# മുഖവുര.

ഇതുവരെ കണ്ടും കേട്ടും വന്നതിൽ, കുട്ടികൾ ഒരു വിധേന കൂട്ടി വായിപ്പാൻ ശീലിച്ച ഉടനെ, തങ്ങൾക്കു തന്നെ വെടിപ്പായി അൎത്ഥം അറിയാത്ത അമരകോശം, സിദ്ധരൂപം, രാമായണം മുതലായ സംസ്കൃതഗ്രന്ഥങ്ങളെ ഗുരുനാഥന്മാർ കുട്ടികളെ മനഃപാഠം പഠിപ്പിച്ചു വരുന്നതു എങ്ങും നടപ്പായ ഒരു ചട്ടമാകുന്നു. എന്നാൽ വിദ്യാൎത്ഥികളായ ബാലന്മാർ വല്ലതും മനഃപാഠം പഠിക്കുന്നതു ഉപയോഗം ഉള്ളതാണെങ്കിലും, അൎത്ഥം അറിയാതെ തത്തയെ പോലെ, ചൊല്ലികൊടുക്കുന്നതു പഠിച്ചാൽ യാതൊരു ഫലവുമില്ലെന്നു അവർ ഗ്രഹിക്കാതെ ഇരിക്കുന്നതു വലിയ കഷ്ടമാകുന്നു.

പ്രജകൾ വിദ്യയിൽ വൎദ്ധിച്ചു വരുവാൻ ഇപ്പോൾ ഗവൎമ്മെണ്ടിൽനിന്നു പ്രത്യുത്സാഹം ചെയ്തു വരുന്നു എന്നു മാത്രമല്ല, ഉപാദ്ധ്യായന്മാരുടെ ഉത്സാഹവൎദ്ധനെക്കു വേണ്ടി ഏറിയ ദ്രവ്യം പ്രതിഫലം കൊടുത്തും വരുന്നു. കുട്ടികൾ വല്ലതും പഠിക്കേണ്ടതും, എല്ലാം സന്മാൎഗ്ഗവഴിയായിരിക്കേണ്ടതും, ആയതു അൎത്ഥസഹിതം മനസ്സിൽ ഉറപ്പിക്കേണ്ടതും ആകകൊണ്ടു, ഈ പുസ്തകകൎത്താവു അനേകം സാരഭാഗങ്ങൾ അടങ്ങിയിരിക്കുന്ന എളുപ്പമുള്ള കവിതകൾ തെരിഞ്ഞെടുത്തും, പോരാത്ത ദിക്കിൽ പുതുതായി ചേൎത്തും, അതാതിന്റെ അൎത്ഥങ്ങൾ വിവരമായി കാണിച്ചും, ഈ ഒരു ചെറിയ പുസ്തകം ബാലന്മാൎക്കു വേണ്ടി ചമച്ചിരിക്കുന്നു.

പി. ഒ. പോത്തൻ.

# പാ ഠ മാ ല.

## വെള്ളം.

പ്രാണനുള്ള ജനത്തിന്റെ, ജീവനായതു ജീവനം.
ആയതില്ലാതൊരുത്തൎക്കും, പൊറുക്കാവതല്ലൊരിക്കലും.
ഉണങ്ങും വെള്ളമില്ലാഞ്ഞാൽ, മുളച്ചുണ്ടായതൊക്കയും;
നരമൃഗജാലങ്ങൾക്കും, സങ്കടം വലുതായ്വരും.
വെള്ളം കൂടാതെ കണ്ടാൎക്കും പൊറുക്കാവല്ലൊരിക്കലും.
അതുകൊണ്ടിത്ര നന്നായിട്ടില്ല മറ്റൊന്നു ഭൂമിയിൽ.
രസങ്ങളൊന്നിലും ചേരാ, ഇതിന്റെ രസമോൎക്കിലോ.
ഒരുവണ്ണം രസമുണ്ടായിട്ടില്ല മറ്റൊന്നു ഭൂമിയിൽ.
ദാഹമുഷ്ണം വിഷം ഭ്രാന്തു മോഹാലസ്യാദി നാശനം.
ത്രിദോഷശമനം രക്തപ്രസാദത്തിനുമുത്തമം.

---

1. പ്രാണനുള്ള ജനം=ജീവികൾ, മനുഷ്യർ, മൃഗങ്ങൾ, പുഴക്കൾ മുതലായ പ്രാണികൾ, ജന്തുക്കൾ. ജീ നം=വെള്ളം, ജീവൻ കൊടുക്കുന്നതു. ചിലപ്പോൾ ഭക്ഷണം എന്നു ൎത്ഥം വരും.

4. നരമൃഗജാലങ്ങൾ=നരൻ=മനുഷ്യൻ. മൃഗം=ജന്തുക്കൾ. ജാലം=കൂട്ടം. സകല ജീവികൾ എന്നൎത്ഥം.

7. രസം=രുചി; രസങ്ങൾ ആറുണ്ടു, ചാറു എന്നും അൎത്ഥമുണ്ടു. രസം എന്നൊരു ലോഹം ഉണ്ടു.

9. മോഹാലസ്യാദി=തളൎച്ച, ക്ഷീണം മുതലായവ. ആദി=മുതലായവ. നാശനം=നാശം ചെയ്യുന്നതു, ഇല്ലായ്മ ചെയ്യുന്നതു, നീക്കുന്നതു.

10. ത്രിദോഷശമനം=വാതം, പിത്തം, കഫം. ഇവ മൂന്നോ, ഇവയിൽ രണ്ടോ അധികരിച്ചാൽ ത്രിദോഷം. ശമനം=ശമിപ്പിക്കുന്നതു, കുറക്കുന്നതു.

ഊണിന്നാദിയിലേ വെള്ളം സേവിച്ചാലഗ്നി ശാന്തമാം
ദേഹം ക്ഷയിക്കയും ചെയ്യും കൊള്ളാം നടുവിലെങ്കിലൊ.
ഒടുക്കത്തു കുടിക്കുന്ന വെള്ളമാമാശയത്തിലെ
കഫത്തെ മേല്പെട്ടാക്കീട്ടു, തടിപ്പിക്കുന്നതായ്വരും.
വെള്ളം കാച്ചിയതെല്ലാൎക്കും കൊള്ളാം പത്ഥ്യമിതെത്രയും
ദേഹക്ഷാളനം ചെയ്വാൻ കോഷ്ണതോയം വിശേഷമാം.
പച്ചവെള്ളമതെല്ലാൎക്കും നന്നല്ലോ തലയിൽ വീഴ്ത്തുവാൻ
കാച്ചിതണിഞ്ഞവെള്ളത്തിൻ ഗുണമമ്പൊടു ചൊല്ലിടാം.
ഘനമേറ്റം കുറഞ്ഞീടും കഫവൎദ്ധനനാശനം.
കാച്ചവെള്ളം കുടിച്ചാകിൽ, കണ്ഠശുദ്ധിവരും നൃണാം.

(ഗുണപാഠം.)

## സന്മാൎഗ്ഗോപദേശങ്ങൾ.

പലരോടും നിനയാതെ ഒരു കാൎയ്യം തുടങ്ങൊല്ല.
ഖലരോടങ്ങിട ചേൎന്നു നടന്നീടൊല്ല.
ബലമേറും ജനത്തോടങ്ങെതിൎപ്പാനും നിനക്കൊല്ല.
ഫലമില്ലാത്തതിനൊട്ടും ശ്രമിച്ചീടൊല്ല.

---

1. അഗ്നി = വയററിൽ ചെല്ലുന്ന ഭക്ഷണങ്ങളെ ദഹിപ്പിക്കുന്നതു.
3. ആമാശയം = വയറു, ഭക്ഷണം ചെന്നു തങ്ങുന്ന പാത്രം.
5. പത്ഥ്യം = തക്കതു, യോഗ്യമായതു, ചേൎന്നതു, ഇഷ്ടമുള്ളതു.
6. ദേഹക്ഷാളനം ചെയ്ക = ക്ഷാളനം ചെയ്ക = കഴുകുക, മേൽകഴുകുക എന്നൎത്ഥം. കോഷ്ണതോയം = ചെറുചൂടുള്ള വെള്ളം.
10. നൃണാം = 'നൃ' എന്നതിന്റെ ബഹുവചനഷഷ്ഠിവിഭക്തി, മനുഷ്യൎക്കു എന്നൎത്ഥം. നൃ ഏകവചനം, നരഃ ബഹുവചനം.
11. നിനയാതെ = ആലോചിക്കാതെ. തുടങ്ങൊല്ല = ചെയ്യരുതു.
12. ഖലർ = ദുഷ്ടന്മാർ. ഇടചേൎന്നു = ഒരുമിച്ചു.
13. ബലമേറും = ശക്തി അധികമുള്ള, ധനമുള്ള, ബുദ്ധിയുള്ള. എതിൎപ്പാൻ = നേരിടുവാൻ. നിനക്കൊല്ല = വിചാരിക്കരുതു.
14. ഫലമില്ലാത്തതിന്നു = അനുഭവമില്ലാത്തതിന്നു. ശ്രമിച്ചീടൊല്ല = ഉത്സാഹിക്കരുതു.

ഗുണമേറും ജനം ചൊന്ന വചനത്തെ മറക്കൊല്ല.
പണം മോഹിച്ചൊരുത്തനെ ചതിച്ചീടൊല്ല.
അറിവുള്ള ജനത്തോടങ്ങൊരിക്കലും വെറുക്കൊല്ല.
അരചനെക്കെട്ടത്തൊന്നും പറഞ്ഞീടൊല്ല.
ഗുരുനാഥനരുൾ ചെയ്താൽ എതൃവാക്ക പറകൊല്ല.
ഗുരുനിന്ദയൊരുനാളും തുടങ്ങീടൊല്ല.
മരണമുണ്ടിനിക്കെന്നതൊരിക്കലും മറക്കൊല്ല.
കരുണ കൈവെടിഞ്ഞൊന്നും തുടങ്ങീടൊല്ല.
ധനം കണ്ടാലഹംഭാവം ഒരുലേശം നടിക്കൊല്ല.
മനംതന്നിൽ കപടം നിനച്ചീടൊല്ല.
വ്യസനമെന്നതിനെ മറ്റൊരുത്തൎക്കും വരുത്തൊല്ല.
വ്യസനിച്ചു വരുന്നോരെ വെടിഞ്ഞീടൊല്ല.
ബഹുമാനത്തിന്ന ഭംഗമൊരുനാളും വരുത്തൊല്ല.
ബഹുലീലാവചനത്തെ പറഞ്ഞീടൊല്ല.

---

1. ഗുണമേറും ജനം = സജ്ജനം. ചൊന്ന = പറഞ്ഞ. വചനം = വാക്ക. മറക്കൊല്ല = മറന്നുകളയരുതു.
2. പണം മോഹിച്ചു = പണത്തിന്നു താല്പൎയ്യപ്പെട്ടു, പണം ആഗ്രഹിച്ചു.
3. അറിവുള്ള ജനങ്ങൾ = വിദ്വാന്മാർ. വെറുക്കൊല്ല = നീരസപ്പെടരുതു.
4. അരചൻ = രാജാവു. കെട്ടത്തു = ദൂഷിച്ചു.
5. എതൃവാക്കു = തടസ്ഥം, തട്ടുത്തരം. അരുൾ ചെയ്താൽ = കല്പിച്ചാൽ.
6. ഗുരുനിന്ദ = ഗുരുനാഥനെ നിന്ദിക്കുക. വണക്കമില്ലായ്മ.
8. കരുണ = കൃപാ. കൈവെടിഞ്ഞു = ഉപേക്ഷിച്ചു.
9. അഹംഭാവം = വലിയ ഭാവം, താൻ മതിയെന്നുള്ള വിചാരം. ഒരുലേശം = അല്പംപോലും.
10. മനംതന്നിൽ = മനസ്സിൽ. കപടം = വ്യാജഭാവം. നിനച്ചീടൊല്ല = വിചാരിക്കരുതു.
12. വെടിഞ്ഞീടൊല്ല = തള്ളിക്കളയരുതു.
13. ഭംഗം = നാശം. കുറവു.
14. ബഹുലീലാവചനം = വളരെ കളിയായ വാക്കു, നേരംപോക്കു.

അതിർ നീക്കി കൃഷിചെയ്യാൻ ഒരുനാളും നിനക്കൊല്ല.
ചതിമാർഗ്ഗമൊരേടത്തും തുടങ്ങിടൊല്ല.
തനിക്കില്ലാത്തതിന്നേറ ശ്രമിച്ചങ്ങു നടക്കൊല്ല.
തനിക്കു വേണ്ടതിൽ പ്രേമം കുറച്ചീടൊല്ല.
5. മരിച്ചുപോകിലും സത്യം മറച്ചൊന്നും പറകൊല്ല.
മരിച്ചാലും ഉചിതത്തിന്നിളച്ചീടൊല്ല.
വിളഭൂമി കൊടുത്തിട്ടാഭരണങ്ങൾ ചമക്കൊല്ല.
വളുതവും കുരളയും പറഞ്ഞീടൊല്ല.
എളിയവരോടു ചേൎന്നു മദഭാവം തുടങ്ങൊല്ല.
10. എളുതല്ലെന്നുറച്ചൊന്നും വെടിഞ്ഞീടൊല്ല.
ഇരുന്നു സ്വസ്ഥനായ്ക്കാലം കളവാനും നിനക്കൊല്ല.
ഇരന്നു പൊന്നണിഞ്ഞേറ ഞെളിഞ്ഞീടൊല്ല.
ആൎക്കാനും കൊടുക്കുമ്പോളരുതെന്നു മുടക്കൊല്ല.

---

2. ചതിമാർഗ്ഗം = ചതി, വഞ്ചന.
3. തനിക്കില്ലാത്തതിന്നു = താന്താങ്ങൾക്കു ആവശ്യമില്ലാത്ത കാൎയ്യങ്ങൾക്കു. ശ്രമിച്ചു = ഉത്സാഹിച്ചു.
4. തനിക്കുവേണ്ടതിൽ = താന്താങ്ങൾക്കു ആവശ്യമുള്ള കാൎയ്യങ്ങളിൽ. പ്രേമം = സ്നേഹം, താല്പൎയ്യം.
5. സത്യം = നേർ.
6. ഇളച്ചീടൊല്ല = കുറഞ്ഞീടരുതു.
7. വിളഭൂമി = കൃഷിനിലം. ചമക്കൊല്ല = ഉണ്ടാക്കരുതു.
8. വളുതം = കൃട്ടികെട്ടിപറക. കുരള = ഇല്ലാത്തതു, അസത്യം.
9. എളിയവർ = തന്നേക്കാൾ, താണ ജനങ്ങൾ. മദഭാവം = അഹങ്കാരം, പൊങ്ങച്ചം.
10. എളുതല്ല = കഴികയില്ല. ഉറച്ചു = വിചാരിച്ചു.
11. കാലം കളവാൻ = സമയം കഴിച്ചു കൂട്ടുവാൻ.
12. ഞെളിഞ്ഞീടൊല്ല = വലിയ ഭാവം കാട്ടരുതു.
13. ആൎക്കാനും കൊടുക്കുമ്പോൾ = വല്ലവൎക്കും വല്ലതും കൊടുക്കുന്ന സമയം. അരുതു = വേണ്ടാ എന്നു പറക.

ആരാന്റെ മുതൽക്കാശ പെരുത്തീടൊല്ല.
ആദായം ലഭിക്കുമ്പോളനാചാരം തുടങ്ങൊല്ല.
ആദിത്യനുദിക്കുമ്പോളുറങ്ങീടൊല്ല.
ദാഹിച്ചു വരുന്നോൎക്കു ജലം നൽകാതിരിക്കൊല്ല.
ദ്രോഹിച്ചു പണം നേടാൻ നിനച്ചീടൊല്ല.
ആചാൎയ്യനെയും ദൈവത്തെയും നീ മറക്കൊല്ല.
ആചാരമൊരേടത്തും കുറച്ചീടൊല്ല.
കാലത്തെ നിജവേല തുടങ്ങാതെ ഇരിക്കൊല്ല.
ചേലല്ലാത്തതിൽ ചാടി വലഞ്ഞീടൊല്ല.
ചേലൊത്ത പരൻ തന്നെ ഭജിപ്പാനും മടിക്കൊല്ല.
ബാലരോടിട ചേൎന്നു കളിച്ചീടൊല്ല.
ആനയെ ഭരിപ്പതോരഴകെന്നു നിനക്കൊല്ല.
മാനം കൈവെടിഞ്ഞൊന്നും തുടങ്ങീടൊല്ല.
താതനും ജനനിയും പറയുന്നതു തള്ളീടൊല്ല.

---

1. ആശപെരുത്തീടൊല്ല = താല്പൎയ്യപ്പെടരുതു, കൊതിക്കരുതു.
2. ആദായം = പണം വരവു. ലഭിക്ക = ഉണ്ടാക. അനാചാരം = ആചാരമല്ലാത്ത പ്രവൃത്തി, മൎയ്യാദകേടു.
3. ആദിത്യനുദിക്കുമ്പോൾ = നേരം പുലൎന്ന ശേഷം.
4. ജലം = വെള്ളം. നൽക = കൊടുക്ക.
5. ദ്രോഹിച്ചു = ഉപദ്രവിച്ചു. നേടാൻ = സമ്പാദിപ്പാൻ, ഉണ്ടാക്കുവാൻ.
6. ആചാൎയ്യൻ = ഗുരുനാഥൻ, ഉപദേഷ്ടാവു.
7. ആചാരം = മൎയ്യാദ.
8. കാലത്തെ = നേരത്തെ. നിജവേല = തനിക്കുള്ള പണി.
9. ചേലല്ലാത്തതിൽ = ഭംഗിയില്ലാത്ത കാൎയ്യത്തിൽ. ചാടി = അകപ്പെട്ടു. വലഞ്ഞീടൊല്ല = ബുദ്ധിമുട്ടരുതു.
10. ചേലൊത്ത = നല്ല, വിശുദ്ധ. പരൻ = ദൈവം. ഭജിക്ക = വന്ദിക്കുക.
11. ബാലർ = കുട്ടികൾ. ഇടചേൎന്നു = കൂടി.
12. ആനയെ ഭരിപ്പതു = ആനക്കാരനായിരിക്കുന്നതു. അഴക = ഭംഗി, ബഹുമാനം.
13. കൈവെടിഞ്ഞു = ഉപേക്ഷിച്ചു.
14. താതൻ = അച്ഛൻ. ജനനി = അമ്മ.

മാതാവിൻ മനം നോകപ്പറഞ്ഞീടൊല്ല.
മാന്യങ്ങൾ കുറഞ്ഞുള്ള ധനലാഭം കൊതിക്കൊല്ല.
മാന്യരാം ജനങ്ങളെ ദുഷിച്ചീടൊല്ല.
പാനവും കളിനായാട്ടിവയേറ തുടങ്ങൊല്ല.
മാനമോൎത്തവിവേകം പ്രവൃത്തിക്കൊല്ല.

## ധനവ്യയം.

അൎത്ഥമുണ്ടായാൽ അതുകൊണ്ടനുഭവിക്കാഞ്ഞാൽ,
അൎത്ഥമുള്ളോരും ഇരപ്പാളിയും ഒരുപോലെ.
ബുദ്ധിമാനായൊരു ധനവാൻ, ധനങ്ങളിൽ
പത്തിലൊന്നൎത്ഥികൾക്കു ദാനവും ചെയ്തീടേണം.
സല്ക്കാരവ്യയം തന്നെ രക്ഷണം ദ്രവ്യത്തിനെന്നു
ഉൾക്കാമ്പിൽ എല്ലാവൎക്കും ബോധമുണ്ടായീടേണം.

---

1. മാതാവു = അമ്മ. മനംനോക പറക = വ്യസനിപ്പിക്കുക.
2. മാന്യങ്ങൾ = ബഹുമാനം. ധനലാഭം = പണം വരവു.
3. മാന്യർ = മാനിക്കേണ്ടുന്നവർ, മാനമുള്ളവർ.
4. പാനം = കുടി, ലഹരിയുള്ള സാധനം കുടിക്കുക.
5. അവിവേകം = ആലോചിക്കാതെ ചെയ്യുന്നതു, ദോഷത്വം.
ധനവ്യയം = ധനം = പണം. വ്യയം = ചെലവു. പണം ചെലവു ചെയ്യേണ്ടുന്ന വിധം.
6. അൎത്ഥം = ധനം. (അൎത്ഥം നാലു.) അനുഭവിക്കാഞ്ഞാൽ = ഉപയോഗിക്കാതെ ഇരുന്നാൽ, വേണ്ടിയപോലെ ചെലവു ചെയ്യാതെ ഇരുന്നാൽ.
7. അൎത്ഥമുള്ളോർ = മുതലുള്ളവർ. ഇരപ്പാളി = ഇരന്നുനടക്കുന്നവൻ, ഭിക്ഷക്കാരൻ, വീടും കുടിയുമില്ലാതെ നാടുതോറും ഭിക്ഷ ഇരന്നു സഞ്ചരിക്കുന്നവൻ.
9. അൎത്ഥികൾക്കു = ചോദിക്കുന്നവൎക്കു, യാചിക്കുന്നവൎക്കു, തേടുന്നവൎക്കു. ദാനംചെയ്ക = വെറുതെ കൊടുക്കുക, ധൎമ്മമായി കൊടുക്കുക.
10. സല്ക്കാരവ്യയം = നല്ല കാൎയ്യങ്ങളിൽ ചെലവു ചെയ്ക. അതായതു ദരിദ്രൎക്കു ഭക്ഷണം കൊടുക്കുക, ദീനശാല, കുളം, കിണർ, തണ്ണീർപന്തൽ, ഛത്രം മുതലായവ ഉണ്ടാക്കി ഇടുക. രക്ഷണം = രക്ഷ, നശിക്കാതെ ഇരിപ്പാനുള്ള വഴി.
11. ഉൾക്കാമ്പിൽ = മനസ്സിൽ. മനസ്സു ഉള്ളിലാകുന്നു എന്നു പലർ തെറ്റായി വിചാരിച്ചു വരുന്നു. ബോധം = അറിവു.

വട്ടമുള്ളൊരു കുളം എങ്കിലും ജലം വന്നു
കെട്ടി നില്ക്കുമ്പോൾ തീരം പൊട്ടിവാൎന്നൊക്കെ പോകും.
ഓകുവെച്ചതിൽ കൂടെ വാൎന്നു വാൎന്നിരുന്നാകിൽ
പോകയില്ലതിൽ ഉള്ള വെള്ളം എന്നറിഞ്ഞാലും.
(പഞ്ചതന്ത്രം.)

## എത്രയും അസാരനും ഉപകാരമുള്ളവനാകും.

ഓൎക്കുമ്പോൾ ഒരുത്തരെക്കൊണ്ടുപകാരമില്ലെന്നു
ആൎക്കുമേ വരികയില്ലെന്നതും ഉണൎത്തിക്കാം.
പുല്ലുകൾകൊണ്ടും ഉപകാരമുണ്ടാകും തന്റെ
പല്ലുതേപ്പാനും കൊള്ളാം, പശുക്കളെ തീറ്റാൻ കൊള്ളാം
മെല്ലവേ കൎണ്ണങ്ങളിൽ ഇട്ടുടൻ ചൊറുകിയാൽ
തെല്ലു സൌഖ്യമുണ്ടാകിൽ ആ വിധത്തിനും കൊള്ളാം.
കാൽ കരം കൎണ്ണം മൂക്കും ഉള്ളൊരു ജന്തുക്കളിൽ
ഏകൻ എങ്കിലും കാൎയ്യം ഇല്ലാതെ ഭവിക്കുമോ? (പഞ്ചതന്ത്രം.)

---

1. വട്ടമുള്ള = വലുതായിട്ടുള്ള (വട്ടമുള്ള ചില സാധനങ്ങൾ കുട്ടികളെക്കൊണ്ടു പറയിക്കുക). ജലം = വെള്ളം (വെള്ളത്തിന്നു മററു പേരുകൾ വല്ലതും മുമ്പെ പഠിച്ചുവോ?)
2. തീരം = വക്ക. (കുളത്തിന്റെ ചുററുമുള്ള കര. പുഴയുടെ രണ്ടു കര.
3. ഓകു = വെള്ളം പോകുവാനായി ഉണ്ടാകുന്ന വഴി.
5. ഓൎക്കുമ്പോൾ = മനസ്സിൽ ആലോചിക്കുമ്പോൾ.
6. ഉണൎത്തിക്ക = പറഞ്ഞറിയിക്ക, ബോധിപ്പിക്ക. (ബഹുമാനമുള്ളവരോടു പറയുന്നതു).
9. കൎണ്ണങ്ങളിൽ = ചെവികളിൽ.
10. തെല്ലു = അല്പം, കുറച്ചു. സൌഖ്യം = സുഖം, ആശ്വാസം. കൊള്ളാം = ഉപയോഗിക്കാം.
11. കരം = കൈ. കാൽ, കരം, കൎണ്ണം, മൂക്കും ഉള്ളൊരു ജന്തുക്കളിൽ = കൈ, കാൽ, കൎണ്ണം, മൂക്കു മുതലായ അംഗങ്ങളോടു കൂടിയ ജീവികൾ, മനുഷ്യർ മുതലായവ. ഒരംശത്തിന്നും കുറവില്ലാത്തവർ.
12. ഏകനെങ്കിലും = ഏകൻ = ഒരുത്തൻ, ആരായാലും. കാൎയ്യം = ഉപകാരം. ഭവിക്കുമോ = വരുമോ (ഒ എന്നതു ചോദ്യപ്രത്യയം നിഷേധാൎത്ഥം); സകല ജീവികളെക്കൊണ്ടും ഉപകാരമുണ്ടാകുമെന്നൎത്ഥം.

## ബുദ്ധിബലം.

ബുദ്ധിയുണ്ടെങ്കിൽ അവനായതു ബലം തന്നെ,
ബുദ്ധിയില്ലെങ്കിൽ അവനൊട്ടുമേ ബലം ഇല്ല.
ബുദ്ധിയത്രേ ബലം സൎവ്വജനത്തിനും.
ബുദ്ധിയില്ലായ്കിൽ, ബലംകൊണ്ടു കിം ഫലം? (പഞ്ചതന്ത്രം.)

## വിദ്യാഭ്യാസം.

ബാലന്മാരേ! കേൾപ്പിൻ നിങ്ങൾ
ചേലോടിന്നൊരു കഥയുരചെയ്യാം.
ബുദ്ധിമാനായൊരു [illegible]
വിദ്യാഭ്യാസം ചെയ്യുന്നതു [illegible]
ബുദ്ധിവിനോദമതെന്നു നിനക്ക.
ദ്രവ്യം സമ്പാദിപ്പതിനേക്കാൾ,
അയ്യോ, നല്ലതു വിദ്യാഭ്യാസം.
മാനുഷജാതിക്കോൎത്തിടുമ്പോൾ
ന്യായം വിദ്യാഭ്യാസമിതധികം.

---

1. ബുദ്ധി = ഗുണദോഷാദികൾ തിരിച്ചറിവാനുള്ള മനശ്ശക്തി. ബലം = ശക്തി, പ്രാപ്തി.
2. ഒട്ടുമേ = അല്പംപോലും.
3. അത്രേ = തന്നെ.
4. കിം ഫലം = കിം = എന്തു, ഫലം, ഉപയോഗം (ഉപയോഗമില്ല) ബുദ്ധിയില്ലാതെ ദേഹം മാത്രം ഉണ്ടായാൽ ഏറ ഫലമില്ല.
5. ബാലന്മാർ = കുട്ടികൾ.
6. ചേലോടെ = ഭംഗിയിൽ, കേൾപ്പാനും ചൊല്ലുവാനും രസമുള്ള മാതിരിയിൽ. ഉരചെയ്യു = പറക.
7. വിദ്യാഭ്യാസം = വിദ്യപഠിക്കൽ. വിദ്യ രണ്ടു, അക്ഷരവിദ്യ, ആയുധവിദ്യ.
8. ബഹു ബുദ്ധിവിനോദം = ബഹു = അധികം. ബുദ്ധി = മനസ്സു. വിനോദം = കളി, സന്തോഷം. മനസ്സിന്നു വളരെ സന്തോഷമുള്ള. നിനക്ക = വിചാരിക്ക.
11. മാനുഷജാതി = മനുഷ്യർ.
12. ന്യായം = തക്കതായുള്ള, പററിയ, വേണ്ടിയ.

സമ്പന്നന്മാരായ ജനത്തിനു
വമ്പേറുന്നൊരു വിദ്യാഭ്യാസം,
വേണ്ടായെന്നു നിനക്കുന്നതു മൌഢ്യ
വേണ്ടാതനമെന്നോർത്തീടേണം.
പ്രാഭവമുള്ള ജനത്തിനു മാത്രം
പോരാ ശോഭനയാകിയ വിദ്യാ.
പ്രാകൃതരായ ജനങ്ങളുമെല്ലാം
പ്രാപിച്ചീടുക വേണം വിദ്യാം.
എന്നതുകൊണ്ടിഹ മാനുഷരെല്ലാം
നന്നായി തങ്ങടെ വത്സന്മാരെ
മന്ദേതരമായി പാഠകശാലയിൽ
ഉന്നതമോദാലാക്കീടേണം.

(ബാലബോധിനി.)

## ഉത്സാഹം വൈഷമ്യാന്തകൻ.

പാരമുത്സാഹമുള്ള പുരുഷൻ തനിക്കോർത്താൽ

1. സമ്പന്നന്മാർ = ധനവാന്മാർ.
2. വമ്പേറുന്നൊരു = ഉചിതവും, പഠിപ്പും, മാനവും വരുത്തുന്ന.
4. വേണ്ടാതനം = വിഡ്ഢിത്വം, മൂഢത, ദോഷത്വം. [ള്ളവർ.
5. പ്രാഭവമുള്ള ജനം = പ്രാഭവം = വലിപ്പം, ദ്രവ്യം സ്ഥാനം മുതലായവ ഉ
6. ശോഭനമാകിയ = വിളങ്ങുന്ന. വിദ്യ പഠിച്ചാൽ മനസ്സിലുള്ള ഇരുൾ പോയി വെളിച്ചം വരും, അതുകൊണ്ടു വിദ്യ ശോഭനയാകിയ എന്നു പറയുന്നു.
7. പ്രാകൃതർ = കണ്ടാൽ രൂപഗുണം ഇല്ലാത്തവർ, ദരിദ്രർ എന്നു അർത്ഥം.
8. പ്രാപിക്ക = കൈക്കൊള്ളുക, പഠിക്ക. വിദ്യാം = വിദ്യയെ. (ദ്വിതീയ വിഭക്തി.) പ്രഥമ = വിദ്യാ.
10. വത്സന്മാർ = കുട്ടികൾ. വാത്സല്യമുള്ളവർ, വാത്സല്യം = താല്പര്യം.
11. മന്ദേതരമായി = വേഗത്തിൽ. (മന്ദം + ഇതരം.)
12. ഉന്നതമോദാൽ = ഏററവും സന്തോഷത്തോടു കൂടെ. [ന്നവൻ.
വൈഷമ്യാന്തകൻ. വൈഷമ്യം = പ്രയാസം, അന്തകൻ = ഇല്ലാതാക്കു
13. പാരമുത്സാഹം. പാരം = അധികം. ഉത്സാഹം = ജാഗ്രത. തനിക്കുള്ള പ്രവൃത്തിയിൽ തന്റെ മനസ്സു മുഴുവനും വെച്ചു സമയം വെറുതെ കളയാതെ അദ്ധ്വാനിക്കുന്നവൻ.

മേരു പൎവ്വതംപോലും ഉയരം പാരമില്ല
അധികാഗാധമല്ല പാതാളലോകം പോലും.
അതിദൂരത്തല്ലഹോ സിന്ധുവിൻ മറുകര.
ഉത്സാഹവും നല്ല വിദ്യയും ബോധവും
സത്സംഗമങ്ങളും സല്ക്കൎമ്മധൎമ്മവും
ഇങ്ങിനെയുള്ള ഗുണങ്ങൾ തികഞ്ഞവൎക്ക്
എങ്ങുമേ ചെന്നാലുമല്ലലില്ലേതുമേ. (പഞ്ചതന്ത്രം.)

## അന്യോന്യ പെരുമാററം.

വിദ്യാഭ്യാസം ചെയ്യുന്നതു ബഹു
ബുദ്ധിവിനോദമതെന്നു നിനക്ക.
ദ്രവ്യം സമ്പാദിപ്പതിന്നേക്കാൾ,
അയ്യോ, നല്ലതു വിദ്യാഭ്യാസം.
മാനുഷജാതിക്കോൎത്തിടുമ്പോൾ
ന്യായം വിദ്യാഭ്യാസമിതധികം.

---

1. ബുദ്ധി = ഗുണദോഷാദികൾ തിരിച്ചറിവാനുള്ള മനശ്ശക്തി. ബലം = ശക്തി, പ്രാപ്തി.
2. ഒട്ടുമേ = അല്പംപോലും.
3. അത്രേ = തന്നെ.
4. കിം ഫലം = കിം = എന്തു, ഫലം, ഉപയോഗം (ഉപയോഗമില്ല) ബുദ്ധിയില്ലാതെ ദേഹം മാത്രം ഉണ്ടായാൽ ഏറ ഫലമില്ല.
5. ബാലന്മാർ = കുട്ടികൾ.
6. ചേലോടെ = ഭംഗിയിൽ, കേൾപ്പാനും ചൊല്ലുവാനും രസമുള്ള മാതിരിയിൽ. ഉരചെയ്യ = പറക.
7. വിദ്യാഭ്യാസം = വിദ്യപഠിക്കൽ. വിദ്യ രണ്ടു, അക്ഷരവിദ്യ, ആയുധവിദ്യ.
8. ബഹു ബുദ്ധിവിനോദം = ബഹു = അധികം. ബുദ്ധി = മനസ്സു. വിനോദം = കളി, സന്തോഷം. മനസ്സിന്നു വളരെ സന്തോഷമുള്ള. നിനക്ക = വിചാരിക്ക.
11. മാനുഷജാതി = മനുഷ്യർ.
12. ന്യായം = തക്കതായുള്ള, പററിയ, വേണ്ടിയ.

പുല്ലോടു തുല്യമാക്കേണം പരധനം.
കല്ലിന്നു തുല്യമാക്കേണം മനോ ബലം.
ചെല്ലരുതാശ ചെറുതും പരസ്ത്രീകളിൽ.
സല്ലാപവും ദുർജ്ജനത്തോടു ചെയ്യൊലാ.
മാതാവെ പോലെ പരസ്ത്രീകളെ കണ്ടിടെണം.
മാടോടു പോലെ പരദ്രവ്യത്തെ കല്പിക്കേണം.
തന്നെപ്പോൽ മററുള്ളോരെ കൂടവെ കാണുന്നവൻ
ധന്യപൂരുഷൻ എന്നു ചൊല്ലുന്നു മഹത്തുക്കൾ.
നന്നല്ല ശപിക്കുന്നതാരെയും ഒരുവക്കും.
നന്നായി തങ്ങടെ വത്സന്മാരെ [illegible]
മന്ദേതരമായി പാഠകശാലയിൽ
ഉന്നതമോദാലാക്കീടേണം. (ബാലബോധിനി.)

## ഉത്സാഹം വൈഷമ്മ്യാന്തകൻ.

പാരമുത്സാഹമുള്ള പുരുഷൻ തനിക്കോർത്താൽ

---

1. സമ്പന്നന്മാർ = ധനവാന്മാർ.
2. വമ്പേറുന്നൊരു = ഉചിതവും, പഠിപ്പും, മാനവും വരുത്തുന്ന.
4. വേണ്ടാതനം = വിഡ്ഡിത്വം, മൂഢത, ഭോഷത്വം. [ള്ളവർ.
5. പ്രാഭവമുള്ള ജനം = പ്രാഭവം = വലിപ്പം, ദ്രവ്യം സ്ഥാനം മുതലായവ ഉ
6. ശോഭനമാകിയ = വിളങ്ങുന്ന. വിദ്യ പഠിച്ചാൽ മനസ്സിലുള്ള ഇരുൾ പോയി വെളിച്ചം വരും, അതുകൊണ്ടു വിദ്യ ശോഭനയാകിയ എന്നു പറയുന്നു.
7. പ്രാകൃതർ = കണ്ടാൽ രൂപഗുണം ഇല്ലാത്തവർ, ദരിദ്രർ എന്നു അൎത്ഥം.
8. പ്രാപിക്ക = കൈക്കൊള്ളുക, പഠിക്ക. വിദ്യാം = വിദ്യയെ. (ദ്വിതീയ വിഭക്തി.) പ്രഥമ = വിദ്യാ.
10. വത്സന്മാർ = കുട്ടികൾ. വാത്സല്യമുള്ളവർ, വാത്സല്യം = താല്പൎയ്യം.
11. മന്ദേതരമായി = വേഗത്തിൽ. (മന്ദം + ഇതരം.)
12. ഉന്നതമോദാൽ = ഏററവും സന്തോഷത്തോടു കൂടെ. [ന്നാവൻ.
വൈഷമ്മ്യാന്തകൻ. വൈഷമ്മ്യം = പ്രയാസം, അന്തകൻ = ഇല്ലാതാക്കു
13. പാരമുത്സാഹം. പാരം = അധികം. ഉത്സാഹം = ജാഗ്രത. തനിക്കുള്ള പ്രവൃത്തിയിൽ തൻെറ മനസ്സു മുഴുവനും വെച്ചു സമയം വെറുതെ കളയാതെ അദ്ധ്വാനിക്കുന്നവൻ.

കോപകാമാദികളെ ക്ഷമയാ ജയിപ്പവൻ
താപസശ്രേഷ്ഠൻ എന്നു ചൊല്ലുന്നു ബുധജനം.

(പഞ്ചതന്ത്രം.)

## ഒരു പ്രബോധനം.

മെല്ലെന്നു നല്ല ഗുണങ്ങൾ ആർജ്ജിക്കേണം.
ചൊല്ലാർന്ന ദേവവിശ്വാസമുണ്ടായിടേണം.
വല്ലതും ഓർത്തു തുടങ്ങി മടങ്ങോലാ.
ചെയ്യരുതാത്ത കാര്യം ചെയ്യരുതൊരുനാളും.
പൊയ്യല്ല നിർമ്മായമായി ചെയ്യേണം, ചെയ്യുന്നതും.
ശക്യമായതു തന്നെ ശക്യമായ്വന്നു കൂടും
ശക്യമല്ലാത്ത കാര്യം ശക്യമാകുന്നതില്ല. (പഞ്ചതന്ത്രം.)

---

1. ക്ഷമയാ = കോപം ഇല്ലാതെ കണ്ടു. (മനോശക്തികൊണ്ടു) (തൃതീയവിഭക്തി.) ജയിപ്പവൻ = ത്യജിപ്പവൻ, വിട്ടുകളയുന്നവൻ, ജയിക്കുന്നവൻ.
2. താപസശ്രേഷ്ഠൻ = താപസർ = തപസ്സു ചെയ്യുന്നവർ, മററു യാതൊന്നിലും മനസ്സു വെക്കാതെ പ്രാർത്ഥനയോടു കൂടി ദൈവത്തെ ആശ്രയിക്കുന്നവർ. ശ്രേഷ്ഠൻ = മുമ്പൻ, വലിപ്പമുള്ളവൻ. ബുധജനം = (ബുധ = ബുദ്ധി.) ബുദ്ധിയുള്ള ജനങ്ങൾ, അറിവുള്ളവർ.
3. ആർജ്ജിക്കേണം = സമ്പാദിക്കണം, ലഭിക്കണം. നല്ലഗുണങ്ങൾ = ധർമ്മം, ദാനം, ദൈവഭക്തി മുതലായ പ്രവൃത്തികളെ ചെയ്യാനുള്ള മനസ്സു.
4. ചൊല്ലാർന്ന = കേൾവിപ്പെട്ട, ഇവിടെ മുഖ്യമായ.
5. മടങ്ങോലാ = വേണ്ടാ എന്നു വെച്ചു മടങ്ങരുതു.
6. ചെയ്യരുതാത്തകാര്യം = ചെയ്യരുതാത്ത = ചെയ്വാൻ തക്കതല്ലാത്ത, കാര്യം = പ്രവൃത്തി, കളവു, വഞ്ചന ഇത്യാദി.
7. പൊയി = ഇല്ലാത്തതു, ഒളിച്ചു ചെയ്യുന്നതു. നിർമ്മായമായി = നിർ = നിഷേധത്തെ കുറിക്കുന്ന ഉപസർഗ്ഗം. മായം = കളവു, സത്യമായി നേരായി.
8. ശക്യം = ചെയ്വാൻ കഴിയുന്നതു. ശക്യമായ്വരിക = സാദ്ധ്യമാക.

## സത്തുക്കൾക്ക സത്തുക്കൾ തുണ.

പാരം പെരുത്ത വിപത്തിലാണീടിലും
വീരൻ അസാരകാൎയ്യം തുനിഞ്ഞീടുമോ?
സത്തുക്കൾക്കാപത്തു വന്നാൽ നികത്തുവാൻ
സത്തുക്കൾ തന്നെ സമൎത്ഥരാകും ദൃഢം.
ആനക്കുഴിയിൽ നിന്നാനയെ കേററുവാൻ
ആനയല്ലാതെ കണ്ടേകനുണ്ടാകുമോ? (പഞ്ചതന്ത്രം.)

## നന്ദികെട്ട ദുഷ്ടൻെറ ലക്ഷണം.

എന്മതം കേൾക്ക ലോകങ്ങളിൽ എങ്ങുമേ,
കാണുമാറില്ല കൃതപ്രതികാരിയെ.
ബാല്യകാലത്തിൽ കൊടുത്ത വെള്ളം നിനച്ചു
ല്ലയോ നാളികേരങ്ങളനാരതം

---

1. വിപത്തിൽ = ആപത്തിൽ, സങ്കടത്തിൽ. ആണീടിലും = മുങ്ങിതാണാലും, താണു പോയാൽ ശ്വാസം കഴിപ്പാനും മേല്പെട്ടു വരുവാനും ബുദ്ധിമുട്ടുമല്ലോ അതു പോലെ ഉള്ള ആപത്തിൽ അകപ്പെട്ടാലും.
2. വീരൻ = ധൈൎയ്യമുള്ളവൻ. അസാരകാൎയ്യം = അസാരം = സാരമില്ലാത്ത, കാൎയ്യം, പ്രവൃത്തി. തുനിഞ്ഞീടുമോ = തുനിഞ്ഞിടുക = ചെയ്യാൻ ഭാവിക്ക. (ഓ എന്ന ചോദ്യപ്രത്യയം നിഷേധാൎത്ഥം).
3. സത്തുക്കൾക്ക = സജ്ജനങ്ങൾക്കു. നികത്തുവാൻ = ഒഴിപ്പാൻ.
4. സമൎത്ഥർ = കഴിവുള്ളവർ. ദൃഢം = നിശ്ചയം.
7. എന്മതം = എൻെറ മതം. ' മതം = മനസ്സു, അഭിപ്രായം. ലോകങ്ങളിലെങ്ങുമേ = എവിടെയും, മൂന്നു ലോകങ്ങളിലും ഭൂമി, പാതാളം, സ്വൎഗ്ഗം.
8. കൃതപ്രതികാരി = ചെയ്യപ്പെട്ടുന്നതിന്നു പ്രതികാരം ചെയ്യുന്നവൻ, നന്ദിയുള്ളവൻ.
9. ബാല്യകാലത്തിൽ = കുട്ടികാലത്തു. നിനച്ചു = വിചാരിച്ചു.
10. നാളികേരങ്ങൾ = തേങ്ങകൾ, മരത്തിന്നും കായിക്കും നാളികേരം എന്നു പറയും. അനാരതം = ഇടവിടാതെ, എപ്പോഴും.

ഭാരം വഹിച്ചു പീയൂഷതുല്യം ജലം
പാരിലാജീവാനന്തം കൊടുക്കുന്നതു.
സർവ്വദാ സാധുജനങ്ങൾ അതു പോലെ
പൂർവ്വോപകാരം മറക്കുന്നതില്ലഹോ.

5. നിത്യവും തനിക്കുപകാരത്തെ ചെയ്യുന്നോരിൽ
പ്രത്യുപകാരം ചെയ്യും മർത്ത്യനെ കാണ്മാനില്ല.
തന്നുടെ സ്ഥാനം വന്നാൽ ആര്യ്യ സാധിപ്പിച്ചു
മന്നനെ മറന്നു പോം അപ്പോഴെ മഹാപാപി.

(പഞ്ചതന്ത്രം.)

## ബന്ധുലക്ഷണം.

ഇഷ്ടം പറയും അമാത്യൻ നിമിത്തമായി

---

1. ഭാരം = ഘനം, ചുമട്. വഹിച്ചു = എടുത്തുംകൊണ്ടു. പീയൂഷം = വെള്ളം ഏററവും രുചി ഉള്ളതും മരണം ഇല്ലായ്മ ചെയ്യുന്നതുമായ അമൃതം എന്നു പറയുന്ന ഒരു പാനീയം ഉണ്ടെന്നു ഹിന്തുക്കളുടെ വിശ്വാസം.
2. പാരിൽ = ലോകത്തിൽ. ആജീവനാന്തം = (അന്തം = അവസാനം,) ജീവൻെറ അവസാനം വരെ, മരിക്കുന്നവരെ.
3. സർവ്വദാ = എല്ലാനേരത്തും. സാധുജനങ്ങൾ = സജ്ജനങ്ങൾ നല്ലജനങ്ങൾ.
4. പൂർവ്വോപകാരം = (പൂർവ്വം = മുമ്പ്.) മുമ്പെ ചെയ്തിരിക്കുന്ന ഉപകാരം.
5. നിത്യവും = എല്ലാനാളും.
6. പ്രത്യുപകാരം = തനിക്കു ചെയ്തിരിക്കുന്ന ഉപകാരം മറക്കാതെ അങ്ങോട്ടും ഓരൊ ഗുണത്തെ ചെയ്ക. മർത്ത്യൻ = മൃതിയുള്ളവൻ; മൃതി = മരണം. മരണമുള്ളവൻ, മനുഷ്യൻ.
7. സ്ഥാനം = ഇരിപ്പടം, ഇവിടെ കാര്യസാദ്ധ്യം എന്നർത്ഥം. സാധിപ്പിച്ചു = സാദ്ധ്യമാക്കികൊടുത്തു, സാധിക്കുന്നതിന്നു സഹായിച്ചു.
8. മന്നൻ = രാജാവു. മഹാപാപി = (മഹാ = വലിയ,) നന്ദിയില്ലാത്തവൻ
9. ഇഷ്ടം പറക = തനിക്കു രസമുള്ളതു മാത്രം പറക. കാര്യാകാര്യം പറയാതെ രാജാവിനെ സന്തോഷിപ്പിപ്പാൻ മാത്രമുള്ളകാര്യം പറയുന്നതു. അമാത്യൻ = മന്ത്രി. നിമിത്തം = കാരണം.

കഷ്ടമാപത്തു വന്നീടും നരേന്ദ്രനും.
കഷ്ടമനിഷ്ടങ്ങൾ ഏറയും ചെയ്കിലും
ഇഷ്ടനനിഷ്ടനാകുന്നില്ലൊരിക്കലും.
നല്ലമാർഗ്ഗത്തിങ്കലാക്കി ചമപ്പതു
നല്ല മിത്രത്തിനു ലക്ഷണമോർക്കനീ
ഐശ്വര്യമില്ലായ്കിലും സാധനമില്ലായ്കിലും
അന്യോന്യസ്നിഗ്ദ്ധന്മാരായി ശുദ്ധമാനസന്മാരായി,
അന്യോന്യമോദം പലർ ഒന്നിച്ചു യത്നം ചെയ്താൽ,
ആകവെ സാധിച്ചീടും കാര്യമെന്നറിയേണം.
സങ്കടേ രക്ഷിക്കുന്ന മാനുഷൻ അല്ലോ ബന്ധു.
ദുർമ്മോഹമില്ലാതവനെങ്കിലേ സഖിയാവു.

---

1. നരേന്ദ്രൻ=(നരൻ=മനുഷ്യൻ. ഇന്ദ്രൻ=പാലിക്കുന്നവൻ,) മനുഷ്യരെ പാലിക്കുന്നവൻ, രാജാവു.
2. കഷ്ടം=ദോഷമുള്ള പ്രവൃത്തികൾ. അനിഷ്ടങ്ങൾ=മനസ്സിനെ സന്തോഷിപ്പിക്കാത്ത പ്രവൃത്തികൾ.
3. ഇഷ്ടൻ=സ്നേഹിതൻ, ചങ്ങാതി. അനിഷ്ടൻ=വിരോധി. (ഇഷ്ടൻ, അനിഷ്ടൻ എതൃവാക്കുകൾ.)
4. മാർഗ്ഗം=വഴി. ചമപ്പതു=വെക്കുന്നതു.
5. മിത്രം=ബന്ധു, ചങ്ങാതി. ലക്ഷണം=ഗുണം. ഇവിടെ സ്വഭാവം എന്നർത്ഥം.
6. ഐശ്വര്യം=ഗുണസ്വഭാവം. (ഈശ്വരന്റെ ഗുണം). ഐശ്വര്യങ്ങൾ എട്ടു. സാധനം=സമ്പത്തു.
7. അന്യോന്യം=പരസ്പരം, തമ്മിൽ. സ്നിഗ്ദ്ധന്മാർ=സ്നേഹമുള്ളവർ. ശുദ്ധമാനസന്മാരായി=കപടമില്ലാത്തവരായി, സ്നേഹമുള്ളവരിൽനിന്നു ഒന്നും മറച്ചു വെക്കാതെ ഇരിക്കുന്നവരായി.
8. അന്യോന്യമോദം=സന്തോഷം.
9. ആകവെ=മുഴുവനും.
10. സങ്കടേ=വ്യസനം വരുമ്പോൾ (സംസ്കൃതസപ്തമി, പ്രഥമ=സങ്കടം.)
11. ദുർമ്മോഹം=ദുർ=ചീത്ത. മോഹം=ആശ. ദുരാശ, ചീത്തമോഹം. സഖി=ഇഷ്ടൻ, ബന്ധു.

അടവി മഴുകൊണ്ടു വെട്ടിയാലകച്ചീടും,
കഠിനവാചാ വെട്ടി മുറിച്ചാലകച്ചീടാ.
കാട്ടു തീ പിടിപെട്ടു ദഹിച്ചീടിലും, വനം
വാട്ടമെന്നിയെ ചിരാൽ തളിക്കുമസംശയം.
6. ദുഷ്ടവാക്കിനാൽ ദഗ്ധമായതു തളിക്കില്ല.
ഒട്ടേറക്കാലം കഴിഞ്ഞാലും എന്നറിയേണം.
അമ്പുകൊണ്ടുള്ള വ്രണം കാലത്താൽ നികന്നീടും,
കൊമ്പുകൾ ഖണ്ഡിച്ചാലും, പാദപം കിളുത്തീടും,
കാട്ടു തീ പെട്ടാൽ വനം പിന്നയും തെഴുത്തീടും.

---

1. അടവി = കാടു. കാട്ടിലെ മരങ്ങൾ എന്നർത്ഥം. (അട് = സഞ്ചരിക്കുക. പക്ഷിമൃഗാദികൾ സഞ്ചരിക്കുന്ന സ്ഥലം.) അകച്ചീടും = പൊട്ടികിളുക്കും. തളിർത്തു വരും, പിന്നെയും നന്നായി പുത്തുകായിക്കും. അകച്ചീടാ = നിഷേധാർത്ഥം. ആ = നിഷേധപ്രത്യയം.
2. കഠിനവാചാ = (കഠിനം = സഹിപ്പാൻ പാടില്ലാത്ത, വാചാ = വാക്കു,) കേട്ടാൽ സഹിപ്പാൻ പാടില്ലാത്ത വാക്കു. (വാചാ ഏകവചനം. തൃതീയ.)
3. ദഹിച്ചീടിലും = കത്തിവെണ്ണീറാകിലും. വനം = കാടു, (വന = ഭക്ഷിക്കുക, ഫലാദികൾ ഭക്ഷിപ്പാൻ കിട്ടുമന്നിടം.)
4. വാട്ടമെന്നിയെ = (വാട്ടം = ഉണക്കം, നാശം. എന്നിയെ = കൂടാതെ) നശിക്കാതെ, ഇല്ലാതാവല്ലാകാതെ. ചിരാൽ = വളരെ കാലം കഴിഞ്ഞിട്ടും. അസംശയം = സംശയമില്ല, നിശ്ചയം തന്നെ.
5. ദുഷ്ടവാക്കിനാൽ = കഠിനവാചാ എന്നർത്ഥം. ദഗ്ധമായതു = വെന്തു പോയതു. വിരോധമായി പോയതു. തളിക്കില്ല = രണ്ടാമതും ഉണ്ടായി വരികയില്ല.
7. അമ്പു = ശരം, എയ്യുന്ന ആയുധം. വ്രണം = പുണ്ണു, മുറി. കാലത്താൽ = കുറെ കാലം കഴിഞ്ഞാൽ. നികന്നീടും = മാംസവും രക്തവും രണ്ടാമതും കൂടി വരിക. ആശ്വാസം വരും സൌഖ്യമാകും.
8. ഖണ്ഡിച്ചാലും = വെട്ടിമുറിച്ചാലും. പാദപം = വൃക്ഷം. കിളുത്തീടും = തെഴുത്തു വരും.
9. തെഴുത്തീടും = നന്നാവ്വരും. പൊട്ടി കിളുക്കും.

കേടുകൂടാതെ വാഴാ, ആയുധം പ്രയോഗിച്ചാൽ.
കൎണ്ണങ്ങൾക്കകം പുക്ക പുൎണ്ണായതു പിന്നെ
പൂൎണ്ണമായി വരികയില്ലൊട്ടുനാൾ ചെന്നാൽ പോലും.
(പഞ്ചതന്ത്രം.)

## ഉന്നതിപ്രയാസം; അധോഗതി എളുപ്പം.

ഉന്നതി വരുത്തുവാൻ എത്രയും പരാധീനം,
പിന്നെയങ്ങധോഗതിക്കെത്രയും എളുപ്പമാം.
എത്രയും കനത്തൊരു കല്ലുകൾ ഉരുട്ടിക്കൊണ്ടു,
അദ്രിതൻ മുകൾപ്പാട്ടിൽ ഏറ്റുവാൻ പാരം ദണ്ഡം.
ആസ്ഥു കീഴ്പട്ടേക്കു ചാടിപ്പാൻ എളുപ്പമാം.
ആയാസം ചെറ്റും വേണ്ടാ, താഴത്തു വന്നെ നില്പൂ.
തന്നുടെ ഗുണത്തിന്നും, തന്നുടെ പൌരുഷത്തിന്നും,
തന്നുടെ ജീവാത്മാവെന്നുള്ളതു തന്നെ മൂലം. (പഞ്ചതന്ത്രം.)

---

1. കേട = ഊനം. വാഴാ. വാഴുകയില്ല.
2. കൎണ്ണങ്ങൾക്കകം = (കൎണ്ണങ്ങൾ = ചെവികൾ, അകം = ഉള്ളു.) നമ്മെ കൊണ്ടു പറഞ്ഞതു. ചെവിട്ടിന്റെ ഉള്ളിൽ കടന്നാൽ. നാം കേട്ടു, വിരോധമായി പോയാൽ ആ വിരോധം തീരുവാൻ പ്രയാസം.
4. ഉന്നതി = കയറ്റം, മേല്പെട്ടുള്ള ഗതി. ശ്രേഷ്ഠത്വം കിട്ടുന്നതു.
5. അധോഗതി = ഇറക്കം, കീഴ്പെട്ടുള്ള ഗതി, ഹീനത്വം വരുന്നതു. പരാധീനം = പ്രയാസം.
7. അദ്രിതൻ = അദ്രി = മല, (മലയുടെ). മുകൾപ്പാട്ടിൽ = മുകളിലേക്കു. ദണ്ഡം = പ്രയാസം.
9. ആയാസം = അധികമായ പണി.
10. പൌരുഷം = പ്രതാപം, വലിപ്പം, (പുരുഷത്വം).
11. ജീവാത്മാവു = തന്റെ ഉള്ളിൽ ഇരിക്കുന്ന ആത്മാവു, പ്രവൃത്തി എന്നൎത്ഥം.

## ദോഷം ദുഷ്ടന്ന രസം.

മൂൎഖനാമവനോടു പണ്ഡിതൻ ശുഭാശുഭം
ആഖ്യാനം ചെയ്താൽ, മൂൎഖനശുഭം ഗ്രഹിച്ചീടും.
അന്നവും പുരീഷവും കൂടവെ നൽകീടുകിൽ,
തിന്നീടും പുരീഷത്തെ പന്നിയെന്നറിഞ്ഞാലും.
നല്ലനായിരിപ്പവൻ നല്ലതു ഗ്രഹിച്ചീടും,
വെള്ളത്തെ വെടിഞ്ഞു പാൽ അന്നം എന്നതു പോലെ.
ദുൎജ്ജനം ചൊല്ലീടുന്നു സജ്ജനത്തെയുമെല്ലാം
ദുൎജ്ജനം എന്നതിനിക്കെത്രയും ചിത്രം ഓൎത്താൽ.
സജ്ജനം ആകുന്നതു തങ്ങൾ എന്നാക്കീടുന്നു.
ദുൎജ്ജനം ആകാത്തവർ എന്നറിഞ്ഞതു മൂലം. (ഭാരതം.)

## ദുഷ്ടനെ നന്നാക്കുവാൻ പ്രയാസം.

ദുൎജ്ജനങ്ങൾക്കു ബഹു സല്ക്കാരം ചെയ്താകിലും,

---

1. മൂൎഖൻ = ക്രൂര പ്രവൃത്തി ചെയ്യുന്നവൻ. പണ്ഡിതൻ = വിദ്വാൻ, സകല വിദ്യകളും ശാസ്ത്രങ്ങളും മററും നല്ലവണ്ണം പരിചയമുള്ളവൻ. മററുള്ളവരെ അഭ്യസിപ്പിപ്പാൻ സമൎത്ഥൻ. പണ്ഡിതർ എന്നു ബഹുമാനത്തിന്നായി പറയും. ശുഭാശുഭം = (ശുഭം = നല്ലതു. അശുഭം = ചീത്ത) നന്മതിന്മ, ഗുണദോഷം.
2. ആഖ്യാനം ചെയ്താൽ = പറഞ്ഞു കൊടുത്താൽ, ഉപദേശിച്ചാൽ. ഗ്രഹിച്ചീടും = മനസ്സിലാക്കും, ധരിക്കും.
3. പുരീഷം = കാഷ്ഠം, മലം.
5. നല്ലനായിരിപ്പവൻ = നല്ലവൻ, മൂൎഖനല്ലാത്തവൻ.
8. ചിത്രം = കൌതുകം, അത്ഭുതം.
11. ബഹു = വളരെ. സല്ക്കാരം = (സൽ = നല്ല. കാരം = പ്രവൃത്തി.) സന്തോഷിപ്പിപ്പാൻ തക്ക പ്രവൃത്തികൾ, കാണുന്ന ഉടനെ എഴുനില്ക്കുക. വണക്കത്തോടും ആദരവോടും സംസാരിക്കുക. വിശേഷമായ ഭക്ഷണസാധനങ്ങൾ ഉണ്ടാക്കി കൊടുക്കുക മുതലായവ സല്ക്കാരങ്ങൾ.

സജ്ജനസ്വഭാവമുണ്ടാകയില്ലറിഞ്ഞാലും;
എണ്ണ തേപ്പിച്ചു പിടിച്ചുഴിഞ്ഞു ദണ്ഡിച്ചാലും,
പൊണ്ണനാം ശ്വാവിന്റെ വാൽ വളഞ്ഞെ നില്പു.
ദുഷ്ടരാം ഖലന്മാരെ സ്തുതിച്ചു നന്നാക്കുവാൻ,
ഒട്ടുമേ എളുതല്ല നല്ലോരു വിദ്വാന്മാൎക്കും.
എപ്പോഴും അമൃതുകൊണ്ടാകവെ നനച്ചാലും,
സല്ഫലം പുറപ്പെടിച്ചീടുമോ വിഷദ്രുമം?
പഞ്ചസാരയും തേനും ചേൎത്തങ്ങു കുഴച്ചിട്ടു
കിഞ്ചന കാലം പരിപാലിച്ചു കിളൎപ്പിച്ചു
എപ്പോഴും ക്ഷീരം കൊണ്ടു നനച്ചു വളൎത്താലും.
വേപ്പിന്റെ കൈപ്പു ശമിച്ചീടുമൊ? ചിന്തിച്ചാലും.

(പഞ്ചതന്ത്രം.)

---

1. സജ്ജനസ്വഭാവം = (സജ്ജനം = നല്ലജനം. സ്വഭാവം = ശീലം,) നല്ല ജനങ്ങളുടെ ശീലം.
2. ദണ്ഡിച്ചാലും = പ്രയാസപ്പെട്ടാലും, നേരെ ആക്കിയാലും എന്നൎത്ഥം.
3. പൊണ്ണൻ = ഭോഷൻ. ഇവിടെ ഈ വാക്കിന്നു അൎത്ഥമില്ല. ശ്വാവു = നായ്.
4. ഖലന്മാരെ = മൂഢന്മാരെ. സ്തുതിച്ചു നന്നാക്കുക = സല്ക്കാരം ചെയ്തു എന്നതിന്റെ അൎത്ഥം ഇവിടെ.
7. സല്ഫലം = നല്ല ഫലം. പുറപ്പെടിച്ചീടുമോ = പുറപ്പെടിച്ചീടുക = കായ്പിക്കുക. കായ്പിക്കുകയില്ല. വിഷദ്രുമം = (വിഷം = തിന്നാലോ ശരീരത്തിൽ ഏററാലോ മരിച്ചു പോകുന്ന ഒരു സാധനം. ദ്രുമം = വൃക്ഷം.) നഞ്ഞുള്ള മരം.
9. കിഞ്ചന = കുറെ. പരിപാലിച്ചു = അററകുററം നോക്കി.
10. ക്ഷീരം = പാൽ.
11. ശമിച്ചീടുമോ = ഇല്ലാതാകുമോ?

## സമയാസമയം നോക്കി പ്രവൃത്തിക്കേണം.

ദേവകൾക്കാചാര്യനാം ഗീഷ്പതി താൻ എങ്കിലും,
കേവലം അവസരം ബോധിക്കാതുരചെയ്താൽ,
ലാഘവം ഭവിച്ചീടും, കാര്യവും വരാ. തന്റെ
ശ്ലാഘിതത്തിന്നും ഹാനി വന്നുപോം, അസംശയം.
നല്ലൊരു കാലെ ചെന്നു ചൊല്ലുകിൽ അസാരനും
വല്ല കാര്യം എന്നാലും സാധിച്ചുപോരാം താനും.
ദേശവും കാര്യങ്ങളും ചിന്തിയാതൊരു കാര്യം
ലേശവും തുടങ്ങരുതാത്മജ്ഞാനിയാമവൻ. (പഞ്ചതന്ത്രം.)

## സ്വയനീതിദുഷ്ടലക്ഷണം.

കണ്ണാടി കാണ്മോളവും, തന്നുടെ മുഖം ഏറ്റം
നന്നെന്നു നിരൂപിക്കും, എത്രയും വിമുഖന്മാർ.

---

1. ദേവകൾക്കാചാര്യൻ = ആചാര്യൻ = ഗുരു. ഗുരു പറഞ്ഞാൽ ആരും കേൾക്കും. ദേവകളുടെ ഗുരുവാകുന്ന വ്യാഴം പറഞ്ഞാൽ സർവ്വരും അനുസരിക്കും. അങ്ങിനെ ഉള്ള ഒരാൾ തന്നെയും സമയം നോക്കി വേണം വല്ലതും പറവാൻ. ഗീഷ്പതി = ദേവകളുടെ ഗുരുവിന്നു ഗീഷ്പതി എന്നു പേരാകുന്നു. ബൃഹസ്പതി, സുരാചാര്യൻ, ഈ പേരുകളും പറയും.
2. കേവലം = അശേഷം, ഒട്ടും. അവസരം = തക്ക സമയം. ബോധിക്കാതെ = അറിയാതെ, അന്വേഷിച്ചറിയാതെ.
3. ലാഘവം = കുറവു വരും, (അതായതു പറഞ്ഞതു കേൾക്കാതെ ഇരിക്കും അപ്പോൾ കുറവായി.) ഭവിച്ചീടും = വരും.
4. ശ്ലാഘിതത്തിന്നും = വലിപ്പത്തിന്നും, മാനത്തിന്നും. ഹാനി = നാശം.
5. അസാരൻ = സാരമില്ലാത്തവൻ.
6. താനും = നിശ്ചയം.
7. ചിന്തിയാതെ = വിചാരിയാതെ.
8. ആത്മജ്ഞാനി = ബുദ്ധിയുള്ളവൻ.
10. വിമുഖന്മാർ = വി = ഹീന, മുഖന്മാർ രൂപമുള്ളവർ, വിരൂപികൾ, കണ്ടാൽ ചേലില്ലാത്തവർ.

മററുള്ള ജനങ്ങൾക്ക കുററങ്ങൾ പറഞ്ഞീടും
മുററും തന്നുടെ കുററം ഒന്നറികയുമില്ല.
കുററമില്ലാത്ത ജനം കുററമുള്ളവരെയും
ചെററും നിന്ദിക്കയില്ല, തമ്മുടെ ഗുണങ്ങളാൽ.
മത്തേഭൻ പാംസുസ്നാനം കൊണ്ടല്ലോ സന്തോഷിപ്പൂ.
നിത്യവും സ്വച്ഛജലം തന്നിലേ കുളിച്ചാലും,
സജ്ജനനിന്ദകൊണ്ടു ദുൎജ്ജനം പ്രസാദിപ്പൂ.
സജ്ജനത്തിന്നു നിന്ദ ഇല്ല ദുൎജ്ജനത്തെയും.
സത്യധൎമ്മാദി വെടിഞ്ഞീടിന പുരുഷനെ,
ക്രുദ്ധനാം സൎപ്പത്തേക്കാൾ ഏററവും പേടിക്കേണം.

(ഭാരതം.)

## വീഴ്വാൻ വീഴ്വാനോടു.

ചണ്ഡനാം സമീരണൻ
മന്ദമെന്നിയെ വിശ്വം ഇളക്കും എന്നാകിലും
എത്രയും അസാരമായുള്ളൊരു തൃണങ്ങളെ

---

2. മുററും = അശേഷം.
4. ചെററും = ഒട്ടും. നിന്ദിക്ക = ദോഷം പറഞ്ഞാക്ഷേപിക്ക.
5. മത്തേഭൻ = ആന. പാംസുസ്നാനം = (പാംസു = പൊടി, പൂഴി. സ്നാനം = കുളി,) മണ്ണിൽ കുളിക്ക, പൊടി വാരി പുറത്തിടുക.
6. സ്വച്ഛജലം = സ്വച്ഛം = തെളിഞ്ഞ. ജലം = വെള്ളം, നല്ല തെളിഞ്ഞ വെള്ളം.
7. പ്രസാദിപ്പൂ = സന്തോഷിക്കും.
9. സത്യധൎമ്മാദി = സത്യം, ധൎമ്മം മുതലായവ.
10. ക്രുദ്ധൻ = മൂഖൻ. ചില സൎപ്പം കടിക്കയില്ല എന്നാൽ ചിലതു കണ്ടാൽ ഉടനെ കടിക്കും. ആ വകക്കു മൂഖൻ എന്ന പേർ.
11. ചണ്ഡൻ = വേഗമുള്ളവൻ, ശക്തിയുള്ളവൻ. സമീരണൻ = വായു, കാററു.
12. മന്ദമെന്നിയെ = (മന്ദം = സാവധാനം, എന്നിയെ = കൂടാതെ) വേഗത്തിൽ, പെട്ടെന്നു. വിശ്വം = ലോകം, ഭൂമി.
13. തൃണങ്ങളെ = പുല്ലുകളെ.

ധാത്രിയിൽനിന്നു പറിച്ചീടുമോ, മഹാമതേ?
ഉന്നതങ്ങളായുള്ള വൃക്ഷങ്ങൾ എല്ലാമ്പാടെ
ഭിന്നമാക്കുവാൻ കറവൊട്ടുമേ ഇല്ലതാനും.
വീൎയ്യമുള്ളവൻ മറ്റു വീൎയ്യമുള്ളവനോടു
വിക്രമം പ്രയോഗിച്ചു, ദുൎബ്ബലന്മാരിൽ അല്ല (പഞ്ചതന്ത്രം.)

## സജ്ജനദുൎജ്ജനരഞ്ജനം.

ലോഹവും ലോഹവും തങ്ങളിൽ ചേരുവാൻ,
മോഹമുണ്ടെങ്കിൽ ദ്രവിപ്പിച്ചു ചേൎക്കേണം.
പക്ഷിമൃഗാദിയെ സ്വാധീനമാക്കുവാൻ,
ഭക്ഷണം മാധുൎയ്യമോടെ കൊടുക്കേണം.
വിത്തം കൊടുത്തും ഭയപ്പെടുത്തിയും മൂഢ
മൎത്ത്യരെ സ്വാധീനമാക്കാം പതുക്കവെ.
സാധുക്കൾ തങ്ങളിൽ ചേരുവാനേകദാ

---

1. ധാത്രിയിൽനിന്നു = ഭൂമിയിൽനിന്നു. മഹാമതേ (സംബോധന) മഹാ = വളരെ. (മതേ = മതിയുള്ളവനേ. മതി = ബുദ്ധി,) ബുദ്ധിമാനായുള്ളവനേ, കേട്ടാലും.
2. ഉന്നതങ്ങൾ = ഉയൎന്നവ. വലുതായവ.
3. ഭിന്നമാക്കുവാൻ = മുറിച്ചു കളവാൻ. കറവു = പ്രയാസം.
4. വീൎയ്യം = ബലം.
5. വിക്രമം = ശക്തി, പരാക്രമം. ദുൎബ്ബലന്മാരിൽ = ബലം ഇല്ലാത്തവരിൽ, അശക്തന്മാരിൽ.
6. ലോഹം = ഭൂമിയിൽനിന്നു കുഴിച്ചെടുക്കുന്ന പൊൻ, വെള്ളി, ചെമ്പു, ഇരിമ്പു, ഈയ്യം, കാരീയം ഇത്യാദി.
7. ദ്രവിപ്പിച്ചു = ഉരുക്കി.
8. സ്വാധീനമാക്കുവാൻ = വശീകരിപ്പാൻ, വശത്താക്കുവാൻ.
10. വിത്തം = പണം, ധനം.
12. ഏകദാ = ഒരിക്കൽ.

സന്ദൎശനം മാത്രമെ വേണ്ടു സഖേ.
മൺകുടം വെക്കം പിളൎക്കാം, ഇദം പുനഃ
സംഘടിപ്പിപ്പാൻ മഹാപ്രയത്നം സഖേ.
പൊൻകുടം പൊട്ടിക്ക വൈഷമ്യമായതു,
സംഘടിപ്പിപ്പാൻ പരാധീനമില്ലെടോ.
ദുൎജ്ജനാശ്ലേഷവും സജ്ജനാശ്ലേഷവും
ഇച്ചൊന്ന പോലെ ഭവിക്കും ബാലരെ. (പഞ്ചതന്ത്രം.)

## ശുഭകാലെ ബന്ധുവൎദ്ധനം.

ദ്രവ്യമുണ്ടെങ്കിലേ ബന്ധുക്കളുണ്ടാവു.
ദ്രവ്യമില്ലാത്തവനാരുമില്ല ഗതി.
ദിവ്യനെന്നാകിലും, ഭവ്യനെന്നാകിലും
ദ്രവ്യമില്ലാഞ്ഞാൽ തരം കെട്ടും നിൎണ്ണയം. (പഞ്ചതന്ത്രം.)

## മൂഢസ്വഭാവം.

ന [illegible]ൾ ബലന്മാരൊടേറ മത്സരിക്കയും,
തന്നെത്താൻ അറിയാതെ ചെയ്തീടുന്നവൻ മൂഢൻ.

---

1. സന്ദൎശനം = (ദൎശനം = കാണൽ) തമ്മിൽ കാണുക.
2. വെക്കം = വേഗം. പിളൎക്ക = പൊട്ടിക്ക. ഇദം = ഇതു. പുനഃ = പിന്നെ, രണ്ടാമതും.
3. സംഘടിപ്പിപ്പാൻ = തമ്മിൽ ചേൎക്കുവാൻ.
4. വൈഷമ്യം = പ്രയാസം.
5. ദുൎജ്ജനാശ്ലേഷം = (ആശ്ലേഷം = ചേൎച്ച. ദുർ = ചീത്ത,) ചീത്തജനങ്ങളോടുള്ള ചേൎച്ച.
9. ഗതി = രക്ഷ, സഹായം, തുണ.
10. ദിവ്യൻ = മഹാത്മ്യമുള്ളവൻ, ഭക്തിമാൻ. ഭവ്യൻ = വലിയവൻ, യോഗ്യൻ.
11. തരം കെട്ടും = വലയും.
12. മത്സരിക്ക = വൈരം തുടങ്ങുക, ചെന്നെതിൎക്കുക.

മിത്രത്തെ ദ്വേഷിപ്പാനായമിത്രം മിത്രമാക്കി,
പ്രത്യഹം ദുഷ്ടകർമ്മം ചെയ്തീടുന്നവൻ മൂഢൻ.
ഉൾപ്പൂവിൽ കൃത്യങ്ങളെ സംശയിച്ചനുദിനം,
ക്ഷിപ്രാർത്ഥം കർമ്മം ചിരാൽ ചെയ്തീടുന്നവൻ മൂഢൻ.
അന്യമന്ദിരത്തിങ്കൽ ചൊല്ലാതെ ചെല്ലുകയും,
തന്നോടു ചോദിയാതെ താൻ ഏറ്റം പറകയും,
ഉദ്ധതനായുള്ളവൻ തന്നെ വിശ്വസിക്കയും,
ബദ്ധമോദേന ചെയ്തീടുന്നവൻ മഹാമൂഢൻ.
തന്നുടെ ബലമറിയാതെ ധർമ്മാർത്ഥം വിനാ,
തന്നാൽ സാദ്ധ്യവുമല്ലയാതെ കർമ്മങ്ങൾ ചെയ്വാൻ,
അന്നന്നു തുടങ്ങിയുമന്നന്നു മുടങ്ങിയും,
പിന്നെയുമതിനാരംഭിച്ചീടുന്നവൻ മൂഢൻ.
ശിഷ്യനല്ലാതവനെ വെറുതെ ശാസിക്കയും,
നിസ്സ്വനായുള്ളവനെ നിയതം സേവിക്കയും,
ദുഷ്ടനെ ഭജിക്കയും ശിഷ്ടനെ നിന്ദിക്കയും,
കഷ്ടമിത്ഥം ചെയ്യുന്നോനെത്രയും മഹാമൂഢൻ.

---

1. അമിത്രം = അ = നിഷേധം. മിത്രം = ബന്ധു, ബന്ധു അല്ലാത്തവർ.
2. പ്രത്യഹം = ദിവസന്തോറും.
4. ക്ഷിപ്രാർത്ഥം = ക്ഷണത്തിൽ ചെയ്യേണ്ടുന്ന കാര്യം. ചിരാൽ = ഏറക്കാലം കൊണ്ടും.
5. അന്യമന്ദിരത്തിങ്കൽ = (അന്യ = മററു, വേറെ. മന്ദിരത്തിങ്കൽ = വീട്ടിൽ) = മറെറാരുത്തൻെറ വീട്ടിൽ. ചൊല്ലാതെ = പറയാതെ, ക്ഷണിക്കാതെ. ചെല്ലുക = പോകുക.
7. ഉദ്ധതൻ = മൂർഖൻ, മദിച്ചവൻ.
9. ധർമ്മാർത്ഥം വിനാ = (വിനാ = അല്ലാതെ,) നല്ല കാര്യങ്ങൾക്കല്ലാതെ.
14. നിസ്സ്വൻ = നി = നിഷേധം. സ്വം = ധനം, ധനമില്ലാത്തവൻ, ദരിദ്രൻ. നിയതം = എല്ലായ്പോഴും.
15. ഭജിക്ക = സേവിക്ക. ശിഷ്ടൻ = നല്ലവൻ, സാധു.

സമ്പന്നമാകുംവണ്ണം തനിക്കു ഭുജിക്കേണം
ശുഭമന്ദിരത്തിങ്കൽ വാസവും ചെയ്തീടേണം.
തന്നുടെ പുത്രമിത്രകളത്രഭൃത്യാദികൾ
ക്കെന്നുമേ പൊറുതിക്കു കൊടുക്കയില്ല താനും.
അങ്ങിനെ ഉള്ള നരൻ തന്നോളം ദുഷ്ടനായി
ട്ടെങ്ങുമേ നിരൂപിച്ചാലാരുമില്ലറിഞ്ഞാലും. (ഭാരതം.)

## പക്ഷഭേദം ഈശ്വരനില്ല.

ആരെയും ഭേദമില്ലീശ്വരനോർക്കിലൊ
ആരെയും തള്ളിക്കളയുന്നതുമില്ല
വിദ്വാനവിദ്വാൻ സമർത്ഥൻ സരസനും
ബുദ്ധിഹീനൻ ധനവാനും ദരിദ്രനും
എല്ലാവനുമൊരു പോലെ, താനേവർക്കും
എല്ലാം കൊടുത്തു രക്ഷിപ്പതവനെല്ലൊ?
മോക്ഷദനാം പരമാത്മാവിനില്ലേതും
പക്ഷപാതം, പരൻ രക്ഷാപതിയെല്ലൊ?

---

1. സമ്പന്നം = തൃപ്തി. ഭുജിക്ക = ഭക്ഷിക്കുക.

3. പുത്രമിത്രകളത്രഭൃത്യാദികൾക്കു = പുത്രൻ = മകൻ. മിത്രം = ബന്ധു. കളത്രം = ഭാര്യ. ഭൃത്യൻ = ദാസൻ. ഇത്യാദി = മുതലായവ.

4. പൊറുതിക്കു = ഭക്ഷിപ്പാൻ.

പക്ഷഭേദം = വ്യത്യാസം.

9. അവിദ്വാൻ = വിദ്വാൻ അല്ലാത്തവൻ. സരസൻ = രസികൻ.

10. ബുദ്ധിഹീനൻ = ബുദ്ധിയില്ലാത്തവൻ.

13. മോക്ഷദൻ = മോക്ഷം = സ്വർഗ്ഗം, സൽഗതി. ദൻ = ദാനം ചെയ്യുന്നവൻ, മരണശേഷം ഗതി വരുത്താനനുഗ്രഹിക്കുന്നവൻ. പരമാത്മാവു = ദൈവം.

14. പക്ഷപാതം = പക്ഷം ചെയ്യൽ. രക്ഷാപതി = രക്ഷിക്കുന്നവൻ. പരൻ = ദൈവം.

ഉണ്ടു പകലെങ്കിലേവൎക്കുമുണ്ടതു
ഉണ്ടു രാവെങ്കിലേവൎക്കുമിരവുതാൻ
വേലും മഴ മഞ്ഞുമെന്നിവ സൎവ്വും
കാലോചിതം പോലെ സൎവ്വൎക്കുമുണ്ടല്ലോ.

(അജ്ഞാനകഠാരം.)

## സൎവ്വേശ്വരാനുകൂലം ബലം.

ഈശ്വരാനുഗ്രഹമില്ലാതവനഹൊ.
നശ്വരമായ്തരാം നിശ്ശേഷയത്നവും
എന്തുവാൻ ദൈവത്തിനു സാദ്ധ്യമല്ലാത്ത കാൎയ്യം?
നിഗ്രഹം ചെയ്യുന്നതും ദൈവമെന്നറിയേണം.
ദുൎഗ്രഹം അനുഗ്രഹം ചെയ്യുന്നതും ദൈവമത്രെ.
സൎവ്വാശയങ്ങളിൽ (ദൈവം) സന്നിധാനം ചെയ്തു,

---

2. ഇരവു = രാവു, രാത്രി.
4. കാലോചിതം = വേണ്ടിയതു പോലെ.
5. ഈശ്വരാനുഗ്രഹം = ഈശ്വരന്റെ അനുഗ്രഹം. ഈശ്വരൻ = ദൈവം. അനുഗ്രഹം = അനുകൂലം, സഹായം.
6. നശ്വരം = നശിപ്പിക്കുന്നതു, ഫലമില്ലാതാകുന്നതു, നഷ്ടമാകുന്നതു. നിശ്ശേഷയത്നം = (നിശ്ശേഷം = ഒട്ടൊഴിയാതെ ഉള്ള, മുഴുവൻ. യത്നം = അദ്ധ്വാനം,) അദ്ധ്വാനം മുഴുവനും.
7. എന്തുവാൻ = എന്താകുന്നു, ഒന്നുമില്ല എന്നൎത്ഥം. സാദ്ധ്യമല്ലാത്ത = ചെയ്യാൻ കഴിയാത്ത.
8. നിഗ്രഹം ചെയ്ക = ഇല്ലാതാക്കുക. ഇത്ര നാൾ ജീവനോടിരിക്കേണമെന്നു നിശ്ചയം ചെയ്യുന്നതു ദൈവം.
9. അനുഗ്രഹം, ദുൎഗ്രഹം = സാദ്ധ്യം, അസാദ്ധ്യം. ഇവ എതൃവാക്കുകൾ. നമ്മുടെ പ്രവൃത്തികൾ സാദ്ധ്യമായി വരുന്നതും അസാദ്ധ്യമായി വരുന്നതും ദൈവസഹായത്താലാണു.
10. സൎവ്വാശയങ്ങളിൽ = എല്ലാ സ്ഥലങ്ങളിലും; ഇവിടെ എല്ലാ മനുഷ്യരിലും എന്നൎത്ഥം. സന്നിധാനം ചെയ്തു = വസിച്ചു, ഇരുന്നു.

സൎവ്വഭാവങ്ങളെ ബോധിച്ചിരിക്കുന്നു.
സൎവ്വേശ്വരാനുകൂലം ബലം ഏവനും.
സൎവ്വാനുകൂലമുണ്ടായ്വരുന്നാകിലേ
ദൈവവിശ്വാസമുണ്ടായ്വരൂ നിൎണ്ണയം.
ഏകനുടെ സുഖദുഃഖഗതികളെ
നൽകുവാനുമൊരുത്തൎക്കും കഴിവില്ല.
തന്നുടെ ഭക്തരേക്കാൾ പ്രിയം ആരെയും
തന്നുള്ളിലില്ല മറെറാന്നറിഞ്ഞീടുവിൻ.
നിൎണ്ണയം ഭക്തരെ രക്ഷിപ്പതിന്നുതാൻ,
തന്നെയും കൂടെ മറന്നുപോം ഈശ്വരൻ.
വിശ്വാസവഞ്ചനം ചെയ്തു മനുഷ്യൻ
ഈശ്വരനും വിപരീതമായ്വന്നുപോം
ആശ്രയമില്ലാത്തവൎക്കീശ്വരൻ തന്നെ പുനർ

---

1. സൎവ്വഭാവങ്ങളെ = എല്ലാ വിചാരങ്ങളെയും. ബോധിച്ചിരിക്കുന്നു = അറിഞ്ഞിരിക്കുന്നു.
2. സൎവ്വേശ്വരാനുകൂലം = സൎവ്വം, ഈശ്വരൻ. അനുകൂലം = എല്ലാററിന്നും നാഥനായിരിക്കുന്ന ദൈവത്തിന്റെ സഹായം. ഏവനും = എല്ലാവൎക്കും.
3. വരുന്നാകിലേ = ഉണ്ടായാൽ മാത്രം.
4. ദൈവവിശ്വാസം = ദൈവത്തിന്നു നമ്മോടുള്ള സ്നേഹം, നമ്മെയുള്ള സമ്മതം. നിൎണ്ണയം = നിശ്ചയം.
5. ഏകനുടെ = ഒരുത്തന്റെ. സുഖദുഃഖഗതികളെ = (സുഖം = സൌഖ്യം. ദുഃഖം = വ്യസനം. ഗതികൾ = പോക്കുവരവു,) സുഖദുഃഖാദികളെ വരുത്തുവാനും നീക്കുവാനും.
7. ഭക്തൻ = ഒരുവനിൽ വിശ്വസിക്കുന്നവൻ, ആശ്രയിക്കുന്നവൻ. പ്രിയം = താല്പൎയ്യം, സ്നേഹം.
11. വിശ്വാസവഞ്ചനം ചെയ്തു = വിശ്വസിച്ചവരെ ചതിക്ക. വഞ്ചന = ചതി.
12. വിപരീതം = വിരോധി, ശത്രു.
13. ആശ്രയം = രക്ഷ. പുനർ = പിന്നെയും. ഇവിടെ അൎത്ഥമില്ല.

ആശ്രയമാകുന്നതും എന്നല്ലോ പറയുന്നു
ആപത്തു വരുന്നേരമീശ്വരൻ തുണയുണ്ടാം,
അപേക്ഷയുള്ളോര ജനത്തിനെല്ലാം,
ഉപേക്ഷ കൂടാതെ കൊടുക്കമീശൻ.

## മിത്രാമിത്രങ്ങൾ.

രൂപത്തിൻ ഗുണമപഹരിച്ചീടുന്നു ജരാ,
കോപമത്ഥത്തെയെല്ലാം പ്രത്യപഹരിക്കുന്നു.
ശീലത്തെയപഹരിച്ചീടുന്നു ഖലസേവാ.
കാലൻ പ്രാണനെ അപഹരിച്ചീടുന്നുവല്ലോ.
ആശ താൻ അപഹരിച്ചീടുന്നു ധൈയ്യത്തെയും,
ധമ്മചയ്യയെ അപഹരിക്കമെസൂയയും
നിമ്മലമതേ! സവ്വം ഹരിക്ക മതിമാനം.
ക്രോധികത്ഥവുമില്ല, ശഠന്നമിത്രമില്ല,

---

2. ആപത്തു = വ്യസനം. തനിക്കുള്ളവരോ താനോ മരിക്കുക. തന്റെ ധനധാന്യാദികൾ നശിക്ക ഒരം വക സങ്കടങ്ങൾ. തുണ = സഹായം.
3. അപേക്ഷ = വണക്കത്തോടും താഴ്മയോടും ചോദിക്ക.
4. ഉപേക്ഷ = മടി. ഈശൻ = ദൈവം.
5. രൂപത്തിൻ = സൌന്ദയ്യത്തിന്റെ, അഴകിന്റെ. അപഹരിക്കുക = നശിപ്പിക്ക, ഇല്ലാതാക്ക. ജരാ = വാദ്ധക്യം, വയസ്സു.
6. പ്രത്യപഹരിക്കുന്നു = നാശം ചെയ്യുന്നു.
7. ഖലസേവ = ഖലൻ = ദുഷ്ടൻ. സേവ = സംസഗ്ഗം. ദുഷ്ടജനത്തോടുള്ള ചേച്ച.
8. കാലൻ = അന്തകൻ, കൊല്ലുന്നവൻ. പ്രാണൻ = ജീവൻ.
10. ധമ്മചയ്യം = ധമ്മം ചെയ്യു.
11. അതിമാനം = വേണ്ടതിൽ അധികം മാനം. മാനം = ഗവ്വം.
12. ക്രോധി = കോപി. ശഠൻ = ശഠിക്കുന്നവൻ. പറഞ്ഞാൽ അനുസരിക്കാത്തവൻ, തന്നിഷ്ടക്കാരൻ.

ക്രൂരന്ന നാരിയില്ല്യ, സുഖിക്ക വിദ്യയില്ല്യ,
കാമിക്ക നാണമില്ല്യ, കോശമില്ല്യലസന്ന,
സർവ്വവുമില്ല്യന്നനമവനസ്ഥിതനോൎത്താൽ.
കൃതജ്ഞതാവും പരാക്രമവും വിനയവും
മിതഭാഷണം ദാനമന്വയശ്ശുദ്ധിയും
ശ്രുതവും സൽപ്രജ്ഞയും ഉള്ളവൻ ശോഭിക്കുന്നു.
ഇച്ചൊന്ന ഗുണമെട്ടും ഇല്ല്യാത്ത പുരുഷനെ
സജ്ജനമേതും ബഹുമാനിക്കയില്ല്യയല്ലൊ. (ഭാരതം.)

## പ്രതിഫലം ഇഹത്തിൽ സിദ്ധിയാ.

ഇഹലോകത്തിൽ കൊടുത്തീടിന വസ്തുവെല്ലാം
പരലോകങ്ങളിലൊന്നക്ഷയമായ്വരാ
സല്പാത്രങ്ങളിൽ കൊടുത്തീടിനാൽ വിശേഷിച്ചും
അക്ഷയഫലമെന്നു ദക്ഷന്മാർ പറയുന്നു.

---

1. ക്രൂരൻ=മൂഢൻ. സുഖി=എല്ലാപ്പോഴും സുഖിച്ചു കൊണ്ടിരിക്കുന്നവൻ.
2. കോശം=സന്തോഷം, സുഖം. അലസൻ=മടിയൻ.
3. അനവസ്ഥിതൻ=ഇരിപ്പിടം ഇല്ലാത്തവൻ.
4. കൃതജ്ഞതാ=നന്ദി, ഉപകാരത്തെ മറക്കാത്ത ഗുണം. പരാക്രമം=ബലം, ശക്തി. വിനയം=താഴ്മ, ശാന്തി.
5. മിതഭാഷണം=മിതം, അല്പം. ഭാഷണം=സംസാരം. അല്പ സംസാരം ചെയ്യൽ. അന്വയശുദ്ധി=അന്വയം=വംശം. ശുദ്ധി=വെടിപ്പു.
6. ശ്രുതം=ശാസ്ത്രം. സല്പ്രജ്ഞ=നല്ല അറിവു. സൽ=നല്ല. പ്രജ്ഞാ=അറിവു. ശോഭിക്കുന്നു=പ്രകാശിക്കുന്നു, ബഹുമാനിക്കപ്പെടുന്നു.
9. ഇഹലോകം=ഈ ലോകം, ഭൂമി.
10. പരലോകം=അന്യലോകം=സ്വൎഗ്ഗം.
11. സല്പാത്രങ്ങൾ=ഇവിടെ പാത്രങ്ങൾ എന്നതിന്നു ആളുകൾ എന്നൎത്ഥം. നല്ലജനങ്ങൾ.
12. അക്ഷയം=നശിക്കാതെ. ദക്ഷന്മാർ=അറിവുള്ളവർ.

ശിപ്പിയിൽ വീണ മഴത്തുള്ളികളിഹ സദാ
മൌക്തികം വിളയുന്ന പാത്രത്തിൻ ഗുണമല്ലോ?
ദുഷ്കൃതങ്ങളെ ഫലമിപ്രകാരങ്ങൾ തന്നെ
അക്ഷയഫലമായി വൎദ്ധിച്ചീടുന്നു നൂനം.
ഇത്തരമെന്നു നിന്റെ ചിത്തത്തിലറിഞ്ഞിഹ
ദുഷ്കൃതങ്ങളിലുള്ള ബുദ്ധിയെ ത്യജിക്കേണം.
സൽകൎമ്മങ്ങളെ ചെയ്തു സത്വരം കാലങ്ങളെ
ഒക്കവേ കഴിപ്പാനായി ബുദ്ധിയിലുറക്കേണം.
സൽകൎമ്മം ചെയ്താൽ ബുദ്ധി സിദ്ധമെന്നറിഞ്ഞാലും
നാളയാമെന്നങ്ങൊരു നേരവും നിനയാതെ,
നാഴിക പോകുംതോറും കാലങ്ങൾ കഴിഞ്ഞുപോം.
കാലങ്ങൾ കഴിയുമ്പോൾ കാലനുമണഞ്ഞിടും
കാലന്റെ വരവിന്നു നാളേതെന്നറിയാമോ
കാലുനാഴികപോലും കാലത്തെ കളയാതെ
കാലകാലനെ ഭജിച്ചീടുക നിരന്തരം. (വൈരാഗ്യചന്ദ്രോദയം.)

## മനുഷ്യനുള്ള സമയം.

പുരുഷായുസ്സു നൂറെന്നറിക ധരാപതേ

---

1. ശിപ്പി = മുത്തുച്ചിപ്പി, മുത്തുണ്ടാകുന്ന തോടു.
2. മൌക്തികം = മുത്തു.
5. ചിത്തം = മനസ്സു.
9. സിദ്ധം = സാധിക്കുന്നതു, കിട്ടുന്നതു.
12. കാലൻ = മരണം.
15. കാലകാലൻ = മരണത്തെ കല്പിക്കുന്നവൻ ദൈവം. നിരന്തരം = എല്ലായ്പോഴും.
16. പുരുഷായുസ്സു = ഒരു പുരുഷൻ ജീവിച്ചിരിപ്പാൻ നിയമിച്ച കാലം. ധരാപതി = ധരാ = ഭൂമി, പതി = പാലൻ (ധരാപതേ; സംബോധന.) ഭൂമിപാലിക്കുന്നവൻ, രാജാവു.

അതിലും പാതി നിദ്രയല്ലോ നിരൂപിച്ചാൽ,
പതിനാറോളം പ്രജ്ഞയെന്നിയെ കളിച്ചുപോം.
എമ്പതു വയസ്സായാലെന്തിനു കൊള്ളാം പിന്നെ
അതിലുമപമൃത്യു പെരികെ ഉണ്ടായ്വരാം.
വ്യാധികൾകൊണ്ടും ചില കാലങ്ങൾ കഴിഞ്ഞുപോം
യൌവനം കുറഞ്ഞൊരു കാലമേ ഉണ്ടായ്വരൂ.
യൌവനം വന്നു മുഴുത്തീടിനാലനന്തരം
മായയിൽ വലയാതെ മാനസമുറക്കേണം.
ഈവണ്ണമനിത്യമായി നശ്വരമായ കായം
രക്ഷിപ്പാൻ പരഹിംസാ ചെയ്യരുതൊരിക്കലും.

(വൈരാഗ്യ ചന്ദ്രോദയം.

## വിദ്വാന്റെ ലക്ഷണം.

നഷ്ടമായതു ചിന്തിച്ചേതുമേ ദുഃഖിയാതെ
തുഷ്ടനായപ്രാപ്യമായുള്ളതു കാമിയാതെ,
ആപത്തു വരുംകാലമേതുമേ മോഹിയാതെ,
താപത്തെ ത്യജിച്ചവൻ പണ്ഡിതശ്രേഷ്ഠൻ അല്ലോ.

---

4. അപമൃത്യു = ദുർമ്മരണം.
5. വ്യാധികൾ = രോഗങ്ങൾ, ദീനങ്ങൾ.
8. മായ = ഇഹലോകസന്തോഷങ്ങൾ.
9. അനിത്യം = ക്ഷണനേരത്തേക്കുള്ളതു. നശ്വരം = നാശമുള്ളതു. കായം =) ശരീരം, ഒരുമരത്തിന്നും പറയും.
10. പരഹിംസാ = ഹിംസാ = ഉപദ്രവം, അന്യജനങ്ങളെ ഉപദ്രവിക്ക.
11. നഷ്ടമായതു = നശിച്ചു പോയതു, പോയ്പ്പോയതു.
12. തുഷ്ടൻ = തുഷ്ടിയുള്ളവൻ, തുഷ്ടി = തൃപ്തി. അപ്രാപ്യമായുള്ളതു് = കിട്ടുവാൻ പ്രയാസമുള്ള, സാധിപ്പാൻ കഴിയാത്തതു. കാമിയാതെ = ആഗ്രഹിക്കാതെ.
14. താപത്തെ = വ്യസനത്തെ.

കാലത്തെ നിരൂപിച്ചു കല്പിച്ചു നിശ്ചയിച്ചോ
രു കൎമ്മം ആലസ്യം മദ്ധ്യേ തുടൎന്നീടാതെ ചെയ്തു,
കാലവുമവന്ധ്യമാക്കിക്കൊണ്ടു, വശ്യാത്മാവായി
പാലിച്ചു പുരുഷാൎത്ഥം വാണീടുന്നവൻ വിദ്വാൻ.
അന്യായകൎമ്മം വാചാ മനസാ ചെയ്യാതെ കണ്ടു,
ന്യേഷാം ഹിതത്തിങ്കലീൎഷ്യയുമുണ്ടാകാതെ,
ആൎയ്യകൎമ്മണാ രഞ്ജിച്ചേറിയ സല്ക്കൎമ്മണാ
ധീരനായിരിപ്പവൻ പണ്ഡിതശ്രേഷ്ഠൻ അല്ലോ?
സമ്മാനത്തിങ്കലുള്ളിൽ സമ്മോദമുണ്ടാകാതെ,
നിൎമ്മൂലമപമാനത്തിങ്കലും ഖേദിക്കാതെ,

---

2. ആലസ്യം = ക്ഷീണം, കുറവു മുടക്കം. മദ്ധ്യേ = ഇടയിൽ. തുടൎന്നീടാതെ = ഉണ്ടാകാതെ. കൎമ്മം = പ്രവൃത്തി.

3. കാലം = സമയം. അവന്ധ്യമാക്കുക = ഉപകാരമുള്ളതാക്കി ഫലമുള്ളതാക്കി പാഴായി ചെലവു ചെയ്യാതെ. ആവശ്യാത്മാവ = വേണ്ടിയവനായി, ഉപകാരമുള്ളവനായി, എല്ലാവരും ആഗ്രഹിക്കുന്നവനായി.

4. പുരുഷാൎത്ഥം = തന്റെ കാലം മുഴുവനും.

5. അന്യായകൎമ്മം = ന്യായമല്ലാത്ത കൎമ്മം, കൎമ്മം = പ്രവൃത്തി, ന്യായമല്ലാത്ത പ്രവൃത്തി, കക്കുക. കളവുപറയുക, ഇവ തന്നെ. വാചാ = വാക്കുകൊണ്ടു. മനസാ = മനസ്സുകൊണ്ടു.

6. അന്യേഷാം = അന്യന്മാരുടെ, മറ്റുള്ളവരുടെ, ഷഷ്ഠി പ്രഥമ. ഹിതം = മനസ്സു, താല്പൎയ്യം. ഈൎഷ്യ = ദ്വേഷം, കോപം.

7. ആൎയ്യകൎമ്മണാ = ആൎയ്യ = ശ്രേഷ്ഠമായ, ഗുണകരമായ. കൎമ്മണാ = കൎമ്മംകൊണ്ടു = ഗുണകരമായ പ്രവൃത്തി കൊണ്ടു. രഞ്ജിച്ചു = ചേൎന്നു, ഒത്തു, സന്തോഷിച്ചു.

9. സമ്മാനം = ഒരുവനിൽനിന്നു പണമോ മറ്റു സാധനമോ കിട്ടുന്നതു, സമ്മോദം = സന്തോഷം = താല്പൎയ്യം.

10. നിൎമ്മൂലം = നിർ = നിഷേധാൎത്ഥം. മൂലം = കാരണം, കാരണം കൂടാതെ. നിരൎത്ഥം. ഖേദിയാതെ = ഖേദിക്ക = വ്യസനിക്കുക, വ്യസനിക്കാതെ.

അക്ഷോഭ്യനായി ഗംഗ തന്നിലെ ഹ്രദം പോലെ
രക്ഷിച്ചു ധർമ്മത്തെയും വാണീടുന്നവൻ വിദ്വാൻ.
സദ്വൃത്തോക്തിമാനായി വിചിത്രകഥനുമായി
സമ്പ്രതി ഭാനുവാനായ ശ്രുദ്ധോക്തിവക്താവുമായി
5. ഊഹാപോഹാദികളിൽ ചതുരഹൃദയനായി
മാഹാത്മ്യത്തോടു വാണീടുന്നവൻ മഹാവിദ്വാൻ.
സകല ഭൂതങ്ങൾക്കുമൈത്രയും മനോജ്ഞനായി
സകല കർമ്മങ്ങൾക്കുചിതയോഗജ്ഞനായി
സകല പുരുഷരിൽ വെച്ചുപായജ്ഞനുമായി

---

1. അക്ഷോഭ്യൻ = ക്ഷോഭം ഇല്ലാത്തവൻ. ക്ഷോഭം = കോപം. ഗംഗാ = ഒരു നദി. അതു കൂടാതെ ഈ പദത്തിന്നു വെള്ളമെന്നു തന്നെ അർത്ഥമുണ്ടു. ഹ്രദം = വെള്ളം.
3. സദ്വൃത്തോക്തിമാനായ = (സൽ = നല്ല. വൃത്തി = പ്രവൃത്തി. ഉക്തിമാൻ = കൂടിയവൻ) = നല്ല പ്രവൃത്തികളോടു കൂടിയവൻ. വിചിത്രകഥൻ = വി = (വിശേഷമായ. കഥൻ = കഥ പറയുന്നവൻ.) വിശേഷ കഥകളെ പറയുന്നവൻ.
4. സമ്പ്രതി = ഇപ്പോൾ, തൽക്കാലം. ഭാനുവാൻ = വിളങ്ങുന്നവൻ. ശ്രുദ്ധോക്തി = ശ്രുദ്ധ = നല്ല. ഉക്തി = വാക്ക. വക്താവു = പറയുന്നവൻ.
5. ഊഹാപോഹങ്ങൾ = ഊഹവും അപോഹവും. ഊഹം ഇന്നകാര്യം ഇപ്രകാരം തന്നെ ആകമെന്നതു. അപോഹം ഇന്നകാര്യം ഇപ്രകാരം ആകയില്ല എന്നതു. ആലോചന. ചതുരഹൃദയൻ = ചതുര = സാമർത്ഥ്യമുള്ള. ഹൃദയം = ബുദ്ധി, മനസ്സു, സമർത്ഥൻ, നിപുണൻ.

മാഹാത്മ്യത്തോടു = ശ്രേഷ്ഠത്വം, പഠിപ്പു കൊണ്ടോ സ്ഥാനം കൊണ്ടോ ഉള്ള സ്ഥാനം.

ഭൂതങ്ങൾ = ജീവികൾ, (പഞ്ച ഭൂതങ്ങൾ). മനോജ്ഞൻ = മനസ്സിന്നു സന്തോഷം വരുത്തുന്നവൻ.

ഉചിതയോഗജ്ഞൻ = (ഉചിത യോഗ്യമായ. യോഗം = ചേർച്ച, കൂട്ടം.) ജ്ഞൻ = അറിയുന്നവൻ

സകല വിജ്ഞാനിയായു[redacted]വൻ മഹാവിദ്വാൻ.
[redacted]മാകില്ലും[redacted]ലെശവ്യ്മെന്നാകിലും,
വ[redacted]ിക്കേറിയൊന്നുണ്ടായ്വന്നാൽ,
എത്രയും വിനീതനായ സമുന്നദ്ധനായ വിദ്വാന്ന
5. സമനായിട്ടില്ല വിദ്വാന്മാർ ആരും. (ഭാരതം.

## ഒരു സാരോപദേശം.

ഒന്നു കൊണ്ടറിയേണം രണ്ടിന്റെ ബലാബലം
പിന്നെ മൂന്നിനെ നാലാൽ വശത്തു വരുത്തേണം.
അഞ്ചിനെ ജയിച്ചുള്ളിലാറിനെ അറിഞ്ഞിട്ടു,
വഞ്ചനാദികളെല്ലാം വെടിഞ്ഞു വഴിപോലെ
10. ഏഴിനെ ഉപേക്ഷിച്ചു സൌഖ്യത്തെ ലഭിക്കേണം. (ഭാരതം)

---

1. വിജ്ഞാനി = വി = വിശേഷ. ജ്ഞാനി = അറിയുന്നവൻ, വിശേഷ കാൎയ്യാദികളിൽ അറിവുള്ളവൻ.
2. ബലാൽ = ന്യായമായി.
4. വിനീതൻ = അടക്കമുള്ളവൻ, അഹമ്മതി ഇല്ലാത്തവൻ. അസമുന്നദ്ധൻ = അ = നിഷേധം. സമുന്നദ്ധൻ = അഹമ്മതി ഉള്ളവൻ, അഹമ്മതി ഇല്ലാത്തവൻ, വണക്കമുള്ളവൻ.
6. ഒന്നു = ബുദ്ധി. രണ്ടു = കാൎയ്യവും അകാൎയ്യവും.
7. മൂന്നു = ബന്ധു, ശത്രു, സാധാരണൻ, (ബന്ധുവും ശത്രുവും അല്ലാത്തവൻ). നാലു = സാമം, ദാനം, ഭേദം, ദണ്ഡം ഈ നാലുപായങ്ങൾ.
8. അഞ്ചു = കാഴ്ച, കേൾവി, സ്പൎശനം, രുചി, മണം എന്ന പഞ്ചേന്ദ്രിയങ്ങൾ. ആറു = സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം, ആശ്രയം ഈ ആറു നയങ്ങൾ.
9. വഞ്ചനാദികൾ = ചതി മുതലായവ.
10. ഏഴു = സ്ത്രീസേവ, ചൂതുകളി, പട, നായാട്ടു, മദ്യപാനം, വാക്പാരുഷ്യം, ദണ്ഡപാരുഷ്യം ഇങ്ങിനെ ഏഴു ദോഷങ്ങൾ.

